# കലാകൗമുദി

# 334

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്
ജനവരി 24, 1982
വില: 1 രൂപ 30 പൈസ

എഡിററർ: എം. എസ്. മണി
സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## ലേഖനം



## കഥ



## നോവൽ



## പലവക



## മുഖചിത്രം

കവർസ്റ്റോറി
ചിറയ്ക്കൽ കോവിലകം



അന്തുലെ

# ഇന്ത്യയുടെ ഒരു യഥാർത്ഥനേതാവ്



മൃണാൾ ഗോറെ

**വ**ലതരം ട്രസ്റ്റുകളുമായി പരിചയമുണ്ട് എനിക്ക്, എന്നാൽ ഒരാളിൽ മാത്രം ഇത്രയേറെ അധികാരം കേന്ദ്രീകൃതമായ ഒരു ട്രസ്റ്റിനെപ്പററി ഞാൻ കേട്ടിട്ടില്ല. ഗവൺമെൻറ് മുൻകൈയെടുത്ത് ട്രസ്റ്റ രൂപീകരിക്കുകയും അതിൽ ഗവൺമെൻറിന് നിയന്ത്രണമൊന്നുമില്ലാതിരിക്കുകയും, അസാധാരണമാണ്. അന്തുലെ മുഖ്യമന്ത്രിയല്ലാതായിത്തീരുമ്പോഴം, ട്രസ്റ്റിന് ഗവൺമെൻറ് നൽകിയ രണ്ടുകോടിരൂപയിൽപ്പോലും നിയന്ത്രണമുണ്ടാകുകയില്ലല്ലോ—ട്രസ്റ്റ് പിരിവുവിദഗ്ദ്ധനും കോൺഗ്രസ്സുകാരനുമായ രജനി പട്ടേൽ പറയുകയുണ്ടായി. ഹൈക്കോടതി വിധി മാനിച്ച് അബ്ദുൽ റഹിമാൻ

**അബ്ദുൽ റഹിമാൻ അന്തുലെ ഇന്ത്യ കണ്ട നേതാവായിരുന്നു. അധികാരം സ്വന്തം ഉയർച്ചയ്ക്കും വളർച്ചയ്ക്കും ഉപയോഗിച്ച നേതാവ്. പക്ഷേ, കോടതി അദ്ദേഹത്തിൻെറ രാഷ്ട്രീയ ഭാഗ്യാന്വേഷണത്തിന് തടസ്സമായിത്തീർന്നിരിക്കുകയാണ്.**

അന്തുലെ മഹാരാഷ്ട്ര മുഖ്യമന്ത്രി സ്ഥാനം രാജിവയ്ക്കുമ്പോൾ, രജനി പട്ടേൽ വേവലാതിപ്പെട്ടതുപോലെ ഗവണ്മെൻറിന് രണ്ടുകോടി രൂപ മാത്രമല്ല നഷ്ടമായത്. ഏഴ് ട്രസ്റ്റുകളിലായി സംഭരിച്ച മുപ്പതുകോടി രൂപയാണ് അന്തുലെയുടെ കൈയിൽ വന്നു കേറിയിരിക്കുന്നത്. മനുഷ്യരെപ്പോലും വിലയ്ക്കു വാങ്ങാൻ സാധിക്കുന്ന ഇന്ത്യയിൽ, മുപ്പതുകോടി രൂപ വിരൽത്തുമ്പുകൾക്കടിയിലുള്ള ഒരാളിന്, അതും അന്തുലെയെപ്പോലൊരു രാഷ്ട്രീയ ഭാഗ്യാന്വേഷിക്ക് എന്തൊക്കെ ചെയ്യാൻ കഴിയുകയില്ല! ഇന്ദിരാ കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം അന്തുലെ അധികാരത്തിൽ തുടരുന്നതും തുടരാതിരിക്കുന്നതും നിസ്സാരകാര്യമാണ്. അന്തുലെക്ക് തിരിമറി നടത്താൻ കൈയിൽക്കിട്ടിയ മുപ്പതുകോടി രൂപയാണ് ഇന്ദിരാകോൺഗ്രസ് ഹൈക്കമാൻഡിൻെറ ഉറക്കംകെടുത്താൻ പോകുന്നത്. പിന്നീട് പ്രതിഭാ പ്രതിഷ്ഠാൻ എന്ന പേരിലായ ഇന്ദിരാഗാന്ധി പ്രതിഭാ പ്രതിഷ്ഠാൻ ട്രസ്റ്റിനുവേണ്ടി അന്തുലെ അധികാരം ദുർവ്വിനിയോഗം ചെയ്ത് കോടിക്കണക്കിനു രൂപ പിരിച്ചെടുത്തുവെന്ന് സഹമന്ത്രിയായ ശാലിനിതായി പട്ടേൽ ആണ്. (മന്ത്രിസഭയിൽ നിന്നും ഇവർ പുറത്താക്കപ്പെട്ടു) ആദ്യം വെടിപൊട്ടിച്ചത്. മുഖ്യമന്ത്രിപദം മാത്രമല്ല, ഇന്ദിരാഗാന്ധിയുടെ പേരും ട്രസ്റ്റു പിരിവിനായി അന്തുലെ ഉപയോഗിച്ചതായി കുററപ്പെടുത്തിയ അവർ ഓരോ ട്രസ്റ്റുപിരിച്ച തുകയുടെ കണക്കും വെളിപ്പെടുത്തി. ഇന്ദിരാഗാന്ധി പ്രതിഭാ പ്രതിഷ്ഠാൻ—5.2 കോടിരൂപ, കൊങ്കൺ ഉന്നതിമിത്ര മണ്ഡൽ—12.06 കോടിരൂപ, റെയ്ഗാഡ് പ്രതിഷ്ഠാൻ—1.79 കോടിരൂപ, ശ്രീവർദ്ധൻ ട്രസ്റ്റ്—2.3 കോടിരൂപ, അമ്പട്ട് ട്രസ്റ്റ്—6.94 കോടിരൂപ, മഹാസ്ല പ്രതിഷ്ഠാൻ—94 ലക്ഷം. ഈ ട്രസ്റ്റുകൾക്കെല്ലാം പ്രത്യേകതയുണ്ടായിരുന്നു. കൊങ്കൺ അന്തുലെയുടെ നാടാണ്. റെയ്ഗാഡ് അദ്ദേഹത്തിൻെറ ജില്ലയും, മഹാസ്ല അദ്ദേഹത്തിൻെറ താലൂക്കുമാണ്. അമ്പട്ട് എന്ന ഗ്രാമത്തിലാണ് അന്തുലെ ജനിച്ചത്. ശ്രീവർദ്ധൻ നിയമസഭാ സീററിൽ നിന്നാണ് അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടത്. ലണ്ടനിൽ സ്ഥിരമായി താമസി



ശാലിനി പട്ടേൽ

# നിർഭയനായ പാർലമെൻേററിയൻ

**അ**ടിയന്തരാവസ്ഥക്കാലത്ത് ജ്യോതിർമയി ബാസുവിനെ തടവിൽ പാർപ്പിച്ചിരുന്ന ജയ്പൂർ തന്നെയാണ് അദ്ദേഹത്തിൻെറ ചരമശയ്യ ഒരുക്കിയതെന്നത് യാദൃച്ഛികമായിരിക്കാം. റെയിൽവേക്കു വേണ്ടിയുള്ള പാർലമെൻററി കൺസൾട്ടേററീവ് കമ്മിററിയിൽ പങ്കെടുക്കാനായിരുന്നു പാടല നഗരമെന്ന് പ്രസിദ്ധമായ ആ നഗരത്തിൽ അദ്ദേഹം എത്തിയത്. ചൊവ്വാഴ്ച പുലർച്ചയ്ക്ക് ബാസു തികച്ചും ഉന്മേഷവാനായിരുന്നു. കമ്മിററി യോഗത്തിൽ സംബന്ധിക്കാൻ റെയിൽവേ സർക്യൂട്ട് ഹൗസിൽനിന്നു പുറപ്പെടുന്നതിന് അഞ്ചുമിനിട്ടുമുമ്പ് അദ്ദേഹത്തിന് കടുത്ത നെഞ്ചുവേദന അനുഭവപ്പെടുകയും ഉടൻതന്നെ അവിടെ ഉണ്ടായിരുന്ന റെയിൽവേ ഡോക്ടർ പരിശോധിക്കുകയും ചെയ്തു. ജയ്പൂർ എസ്.എം.എസ്. ആശുപത്രിയിലെ ഹൃദ്രോഗ ചികിത്സാവിദഗ്ദ്ധനായ ഡോക്ടർ ഹൽദിയായും എത്തി. പക്ഷേ അവരുടെ ശ്രമങ്ങൾക്കൊന്നും, അറുപത്തൊന്നു വയസ്സുകാരനായ ആ പ്രഗല്ഭ പാർലമെൻേററിയൻെറ ജീവൻ രക്ഷിക്കാൻ സാധിച്ചില്ല. പശ്ചിമ ബംഗാളിലെ ഡയമണ്ട് ഹാർബർ സീററിൽ നിന്നും ലോക്സഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ട ജ്യോതിർമയി ബാസു ഭരണാധികാരികളുടെ ഉറക്കംകെടുത്തിയ ശക്തനായൊരു പാർലമെൻേററിയനായിരുന്നു. 1920-ൽ ജനിച്ച ബാസു ജെ. ബി. ഇൻസ്റ്റിററ്യൂട്ടിലും ബംഗബാസി കോളേജിലും പഠിച്ചു. രണ്ടാംലോക മഹായുദ്ധകാലത്ത് പട്ടാളത്തിൽ കമ്മീഷൻഡ് ഓഫീസറായി. സൈനിക സേവനത്തിനുശേഷം ഒരു തേയിലക്കമ്പനിയിൽ ടീ ടെസ്റ്ററായി ജോലി നോക്കി. തുടർന്ന് ഇംഗ്ലണ്ടിലെയും ഇന്ത്യയിലെയും ചില സ്ഥാപനങ്ങളിൽ എക്സിക്യൂട്ടീവായിരുന്നു. ഇക്കാലത്താണ് ബ്രിട്ടീഷ് കമ്മ്യൂണിസ്ററു

ജ്യോതിർമ്മയി ബാസു



പാർട്ടിയുമായി അടുത്തത്. 1954-ൽ ഇന്ത്യയിൽ തിരിച്ചെത്തിയതോടെ കമ്മ്യൂണിസ്ററ് അനുഭാവിയായി. 1967-ൽ ലോക്സഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ട ജ്യോതിർമയി ബാസു, തന്നെ ഒരു പാർലമെൻേററിയനാക്കിയത് എ. കെ. ജി. യായിരുന്നുവെന്നു കൃതജ്ഞതാപൂർവ്വം സ്മരിച്ചിട്ടുണ്ട്. "എ. കെ. ജി. യുടെ പുഞ്ചിരിയിൽപ്പൊതിഞ്ഞ ശകാരങ്ങളാണ് അറിയപ്പെടുന്ന പാർലമെൻേററിയനാക്കി എന്നെ വളർത്തിയത്," അദ്ദേഹം രേഖപ്പെടുത്തിയിരുന്നു.

എൽ. എൻ. മിശ്ര ഉൾപ്പെടെ പോണ്ടിച്ചേരി ലൈസൻസ് കുംഭകോണം, മാരുതി കാർപദ്ധതി എന്നിങ്ങനെ ഭരണകൂടത്തിൻെറ നിരവധി അഴിമതികൾ പുറത്തുകൊണ്ടുവരുന്നതിൽ മുൻകൈയെടുത്ത ജ്യോതിർമയി ബാസുവിനെ അടിയന്തരാവസ്ഥക്കാലത്ത് അറസ്ററുചെയ്യുകയും കഠിനമായി പീഡിപ്പിക്കുകയും ചെയ്തു. അതിഭയങ്കരമായ വോൾട്ടേജുള്ള വൈദ്യുതി വിളക്കുകൾ രാപകൽ എരിഞ്ഞുനില്ക്കുന്ന ഒരു മുറിയിൽ അദ്ദേഹത്തെ മാസങ്ങളോളം പൂട്ടിയിട്ടു. മാനസികമായി തകർക്കുകയായിരുന്നു ഉദ്ദേശ്യം. പക്ഷേ, പൊലീസിന് അതിനു സാധിച്ചില്ലെങ്കിലും അതോടെ അദ്ദേഹം ഹൃദ്രോഗിയാകുകയാണുണ്ടായത്. വാശിതയായിരുന്നില്ല. ലോക്സഭയിൽ ജ്യോതിർമയി ബാസുവിനെ ശ്രദ്ധേയനാക്കിയത്. താൻ കൈകാര്യം ചെയ്യുന്ന പ്രശ്നങ്ങൾ തലനാരിഴ കീറി പഠിക്കുകയും, രേഖകളുടെ അടിസ്ഥാനത്തിൽ അവ നിരത്തിവച്ച് ഭരണകൂടത്തെ ശ്വാസംമുട്ടിക്കുകയും ചെയ്തിരുന്നു അദ്ദേഹം. നിർഭയനായ പാർലമെൻേററിയൻ എന്ന ഒററവാക്കിൽ അദ്ദേഹത്തെ വിശേഷിപ്പിക്കാം. അത്തരക്കാർ അപൂർവ്വവർഗ്ഗമായിത്തീരുന്ന ഇക്കാലത്ത് ജ്യോതിർമയി ബാസുവിൻെറ മരണം അപരിഹാര്യമാണ്.

ക്കുന്ന അന്തുലെയുടെ സുഹൃത്തായ നിമ്മൽ സെതിയായുടെ പേരിലായിരുന്നു ഏഴാമത്തെ ട്രസ്റ്റ്. മന്ത്രാലയത്തിലെ ഓവൽ ഓഫീസിൽനിന്നും പുറത്തുപോകേണ്ടി വന്നാൽപ്പോലും അന്തുലെയുടെ നിഴൽ പോലെ ഈ ട്രസ്റ്റുകളിൽ അന്തുലെ തുടരുന്നവിധം, സമർത്ഥമായാണ് ട്രസ്ററുരേഖകൾ തയ്യാറാക്കിയത്. ഈ ട്രസ്ററുകളൊന്നും നിയന്ത്രിക്കുന്നത് മുഖ്യമന്ത്രിയല്ല. ബാരിസ്റ്റർ അന്തുലെയാണ്—ശാലിനിതായി പട്ടേലിൻെറ മൂർച്ചയുള്ള വാക്കുകൾ അന്തുലെയുടെ അന്തർഹിതം പുറത്തുകൊണ്ടുവരുന്നതായിരുന്നു. സ്വന്തക്കാർക്ക് ദുർല്ലഭമായ സിമൻറു ക്വോട്ട പങ്കുവയ്ക്കുന്നതും, വീടുവയ്ക്കുന്നതിനുള്ള ഭൂമി വിൽക്കുന്നതും നേരിട്ട് ഏററെടുത്തുവഴി കോടിക്കണക്കിനു രൂപ പിരിച്ചെടുക്കാൻ അന്തുലെയ്ക്കു സാധിച്ചു. എന്നാൽ ഇന്ദിരാ പ്രതിഭാ പ്രതിഷ്ഠാനുള്ള പണം സംഭരിക്കാൻ അദ്ദേഹം പ്രധാനമായും ആശ്രയിച്ചത്, മഹാരാഷ്ട്രയിലെ രാഷ്ട്രീയക്കാരുടെ ഖജനാവായ കരിമ്പുകൃഷിക്കാരെയാണ്. കരിമ്പുകൃഷിക്കാരിൽനിന്ന് ടണ്ണിന് രണ്ടു രൂപ വീതം ലെവി പിരിച്ച് സഹകരണാടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന മഹാരാഷ്ട്രയിലെ പഞ്ചസാരവ്യവസായം ഇന്ദിരാ പ്രതിഭാപ്രതിഷ്ഠാൻെറ ഖജനാവു നിറച്ചു. രാഷ്ട്രീയ ശക്തികൾ ശാലിനിയും, വസന്തറാവുവുമെല്ലാം പ്രധാനമായും ആശ്രയിക്കുന്നത് പഞ്ചസാര വ്യവസായത്തെയാണ്. ഈ രംഗത്തേക്കുള്ള അന്തുലെയുടെ നുഴഞ്ഞുകയററം തങ്ങളുടെ സ്വാധീനത്തിന് വിനയായിത്തീരുമെന്നു കണ്ടതോടെ, ശാലിനിയും വസന്തറാവുവും അന്തുലെയ്ക്കെതിരെ തിരിഞ്ഞു. സംസ്ഥാന രാഷ്ട്രീയത്തിൽ പട്ടേലുമാരുടെ തിരിച്ചുവരവു തടയാൻ വ്രതമെടുത്തിരുന്ന അന്തുലെ പ്രബലനായിത്തീരുന്നത് തടയേണ്ടത് പട്ടേലുമാരുടെ നിലനില്പിൻെറ ആവശ്യംകൂടിയായി. ട്രസ്ററുപിരിവിൻെറ വിവരം പത്രങ്ങൾക്കു ചോർത്തിക്കൊടുത്ത അവർ മഞ്ഞുകട്ടിയുടെ അരികുമാത്രമേ കണ്ടിരുന്നുള്ളു. പ്രസിദ്ധ പത്രപ്രവർത്തകനായ അരുൺ ഷൂരിയാണ് അന്തുലെയുടെ ട്രസ്ററുപിരിവിനെ നാഷനൽ സ്കാൻഡലാക്കിത്തീർത്തത്.

സിമൻറുവിതരണം നേരിട്ടുള്ള നിയന്ത്രണത്തിലാക്കിയ അന്തുലെ, ഒരു ചാക്ക് സിമൻറിന് 40 രൂപവീതം വാങ്ങിയിരുന്നു. ബോംബെയിലെ പ്രമുഖരായ കെട്ടിടനിർമ്മാണസ്ഥാപനമായ റഹേജാസിന് ആ സ്ഥാപനത്തിൻെറ ഉടമ

(ശേഷം 39-ാം പേജിൽ)

# സാധാരണക്കാരും അസാധാരണക്കാരും

എട്ടു മന്ത്രിമാർ ഇപ്പോൾ കേരളം ഭരിക്കുന്നു. വേറെ ഏഴെട്ടുപേർകൂടി ഭരിക്കാൻ തയ്യാറായി മപ്പടിച്ചു കാത്തു നിൽക്കുന്നു. നിയമസഭ കൂടാൻ പോകുന്നു. 68 പേരുള്ള ഭരണകക്ഷി നിയമസഭയിൽ ഭൂരിപക്ഷം തെളിയിക്കുമെന്ന് മുഖ്യമന്ത്രിയും അദ്ദേഹത്തിന്റെ മുന്നണിയിലെ ചെറുതും വലുതുമായ നേതാക്കളുമെല്ലാം ഒരേ ശ്വാസത്തിൽ പ്രഖ്യാപിക്കുന്നു.

ഇതുതന്നെയാണ് ജനാധിപത്യം. എന്തെന്നാൽ സാധാരണക്കാരെക്കൊണ്ട് അസാധാരണകാര്യങ്ങൾ ചെയ്യിക്കുന്ന ഭരണസമ്പ്രദായമാണല്ലോ ജനാധിപത്യം. "ഭൂരിപക്ഷത്തിനുവേണ്ടി, ഭൂരിപക്ഷം..." എന്നൊക്കെ ജനാധിപത്യത്തെ നിർവ്വചിച്ച എബ്രഹാം ലിങ്കൺ എന്ന അറുപഴഞ്ചനെ ഇന്ന് ആർക്കുവേണം!

ഭരണപക്ഷത്തുള്ളവർ ഉൾപ്പെടെ രാഷ്ട്രീയതല്പരർക്കെല്ലാം ഒരേ ചോദ്യം: ഇവർ എങ്ങനെ ഭൂരിപക്ഷം തെളിയിക്കും?

ഇതെന്തു ചോദ്യമാണ്. കേരളമെന്നാൽ ബ്രിട്ടനാണോ, ജനാധിപത്യ മൂല്യങ്ങളെയും ഭൂരിപക്ഷവാഴ്ചയെയും പററി പ്രസംഗിച്ച് ജനാധിപത്യത്തിന്റെ മാതാവു ചമയാൻ? കേരളം ഭരിക്കുന്നതു ലിങ്കൺ ആണോ? ഇവിടെ നാം സാധാരണക്കാരെക്കൊണ്ട് അസാധാരണകാര്യങ്ങൾ ചെയ്യിച്ച് ജനാധിപത്യത്തിന് ചതുർമ്മാനസൗഭാഗ്യം നൽകാൻ പരീക്ഷണം നടത്തുകയാണ്. അമേരിക്കൻ സായ്പായ ജെയിംസ് റെസ്റ്റണെ അറിയാമോ? അദ്ദേഹം പറഞ്ഞതരും, ജനാധിപത്യമെന്നാൽ...

മറെറാന്നുകൂടിയുണ്ട്. തൊണ്ണൂററിമൂന്നിലേറെപ്പേരെക്കൂട്ടിവച്ച് മഹാഭൂരിപക്ഷം കൈയാളി ഭരിച്ചിരുന്ന മന്നന്മാരുടെ തോളിൽ മാറാപ്പു കേറിയതു് എങ്ങനെ? അവർ 68 പേരായി (സാങ്കേതികമായല്ലെങ്കിലും) ചുരുങ്ങിനിന്നപ്പോൾ, അത്രയുംതന്നെ അംഗബലം മാത്രമുള്ള ഇന്നത്തെ ഭരണമുന്നണിയെ മന്ത്രിസഭ രൂപവൽക്കരിക്കാൻ ഗവർണ്ണർ വിളിച്ചതെങ്ങനെ?

ഇങ്ങനെ ജനാധിപത്യ രഹസ്യങ്ങൾ പലതും ഉണ്ട്. അതൊക്കെ അറിയാത്തവർ മാത്രമാണ് ഇപ്പോഴത്തെ മന്ത്രിസഭയ്ക്ക് ഭൂരിപക്ഷമുണ്ടോ എന്നൊക്കെ ചോദിച്ചു നടക്കുന്നതു്.

ഒരു കോണിൽക്കൂടി നോക്കിയാൽ ഇതൊന്നും വലിയ രഹസ്യമല്ല. ഈ 12-ാം തീയതി ഡെൽഹിയിൽവച്ച് ജനതാപാർട്ടിയുടെ പാർലമെൻററി ബോർഡു കൂടിയല്ലോ. എന്തുണ്ടായി? ഇന്ത്യൻ ജനാധിപത്യമെന്ന ബ്രഹ്മാണ്ഡകടമിളൂ എന്തുമാത്രമുണ്ടെന്ന് അവിടെ ഒന്നുകൂടി തെളിഞ്ഞു. കോൺഗ്രസ്-ഐ. എന്ന മഹാസത്വത്തെ ഉച്ചാടനംചെയ്ത് ഇന്ത്യാമഹാരാജ്യത്ത് ജനാധിപത്യം സംരക്ഷിച്ചേ അടങ്ങൂ എന്ന് ആകാശത്തോളം വാ പിളർന്ന് വിളിച്ചുനടക്കുന്ന ചില നേതാക്കളുടെ പാർട്ടിയാണതു്. അവർ കൂടിയിരുന്ന് കേരളത്തിലെ കോൺഗ്രസ്-ഐ മുന്നണി മന്ത്രിസഭയെ വച്ചേക്കണമോ വീഴ്ത്തണമോ എന്നു ചർച്ചചെയ്തു. കേരളത്തിൽ നിന്നു ചെന്ന ജനാധിപത്യ കാവൽഭടന്മാർ ഈ മന്ത്രിസഭയെ തള്ളിയിടുന്നതിനോളം വലിയ ക്രൂരകൃത്യമില്ലെന്നു ശഠിച്ചു. ചന്ദ്രശേഖർ മൂഢനായി ഇരുന്നുകൊടുത്തു, ഇതികർത്തവ്യതാമൂഢനായി. നിങ്ങൾ തെക്കോട്ടുപോകുമ്പോൾ, മാർഗ്ഗമല്പം വളഞ്ഞാലും സഖാക്കളെ, ഉദ്യമിക്കൊലാ വേണ്ടെന്നുവയ്ക്കുവാൻ മൊറാർജിയുടെ സാന്നിദ്ധ്യാഗ്രസൗഭാഗംഎന്ന മട്ടിൽ ഒരുപദേശംമാത്രം കൊടുത്ത് തുർക്കിച്ചന്ദ്രശേഖർ കൃതകൃത്യനായി.

ഇനി 22-ാം തീയതി ഒന്നുകൂടി കൂടി ചന്ദ്രശേഖർ പ്രഭൃതികൾ കർമ്മബന്ധമറുക്കുമത്രേ. ആർക്കാണറിഞ്ഞുകൂടാത്തതു് കേരളത്തിലെ ജനതാപാർട്ടി എം. എൽ. എ. മാർക്കു് ഇപ്പോഴത്തെ മന്ത്രിസഭയോടാണു കൂറെന്ന്? അതു തുറന്നുപറഞ്ഞാൽ പാർട്ടി പിളരും. അതുകാരണം കാണാനാളില്ലെങ്കിലും ജനതാസർക്കസ് നീണ്ടു നീണ്ട് പൊയ്ക്കൊണ്ടിരിക്കുന്നുവെന്നു മാത്രം.

ജനത ഒരു ചെറിയ കക്ഷി, പണ്ടു ജീവിച്ചിരുന്ന ആരുടെയോ സുകർമ്മങ്ങളുടെ ഷെയർ കളഞ്ഞുകിട്ടിയ കക്ഷി. അതിനെക്കാൾ വലിയ ചില കക്ഷികളുണ്ടല്ലോ ഇവിടെ. നിയമസഭയിൽ 16 അംഗങ്ങളുള്ള ഉമ്മൻചാണ്ടിയുടെ കക്ഷിയുടെ കാര്യം തന്നെ ഒന്നുകൂടി എടുക്കൂ. രണ്ടുമൂന്നു മാസം മുമ്പ് ഈ കക്ഷിയുടെ നേതാക്കൾ അണികളോടെന്താണു പറഞ്ഞതു്? നാം പ്രതിപക്ഷത്തിരിക്കാൻ പോകുന്നു. എന്നിട്ടിപ്പോൾ എവിടെ ഇരിക്കുന്നു?

മാർച്ചുകഴിയുമ്പോൾ ഇവർ എവിടെ ഇരിക്കുമെന്നു പറയേണ്ടതുണ്ടോ? വൈ. ബി. ചവാൻ വിരിച്ചിരിക്കുന്ന തടുക്കിന്റെ കോന്തലയ്ക്കൽ ആത്മനിർവ്വൃതിയോടെ തറവാട്ടുകഴുക്കോലുകളെണ്ണി വായും പിളർന്നിരിക്കുന്നതായി അന്ന് നാം ഇവരെ കാണും. അസാധാരണമായ ഇത്തരം കൃത്യങ്ങൾ തന്നെയാണ് വെറും മരപ്പൊടിപോലെ സാധാരണക്കാരായ നമ്മെ ജനാധിപത്യ ഭരണാധികാരികളാക്കുന്ന രസായനവിദ്യ! ജനതക്കാർ ഇതു കണ്ടു പഠിക്കുന്നുവെന്നു മാത്രം.

നിയമസഭ കൂടുന്നതു് ഈ 29-നാണ്. ഫെബ്രുവരി നാലുവരെ സമ്മേളനം

നമ്മുടെ ആന്റണിയാണ്
പഴയ ദു:ശ്ശീലങ്ങൾക്കൊക്കെ കുറവുണ്ട്..
സൂക്ഷിക്കണം

## പളു:
# ചിന്താവിഷ്ടയായ സീത

"നമ്മുടെ മനോമോഹൻ ബംഗ്ലാവിൽ?"

"കരുണാകരമുഖം."

"കൻടോൺമെൻറ് ഹൗസിൽ?"

"ഉപ സി. എച്ച്."

"ക്ലിഫ് ഹൗസിൽ?"

"മാണികുഞ്ഞ്."

"എസ്സെൻഡീൻ, ബേബി വസിച്ചിരുന്ന എസ്സെൻഡീൻ?"

"ബേബി ശിവദാസൻ."

"ലിൻഡ് ഹേഴ്സ്ററിൽ?"

"ജോസഫ്കുട്ടി."

"സാനഡുവിൽ?"

"ഉമ്മൻ പൊലീസ്."

കവടിയാർ ഹൗസിൽ?"

"ആരോഗ്യസ്വാമി."

ഒന്ന് അറച്ചു. എന്തോ ഓർത്തു. മൂക്കു വിറച്ചു. മുഖം തുടുത്തു. ഗർജ്ജിച്ചു.

"എന്തരാണമ്മേ, ഇതു്? നല്ല വീടുകളെല്ലാം ഓരോരുത്തന്മാർ കൊണ്ടുപോയി. ഇനി ഞാൻ മന്ത്രിയാകുമ്പോൾ എനിക്കേതു വീടുണ്ട്? ഈ ഞാൻ അലവലാതി വീടുകളിലൊന്നും താമസിക്കുന്നവനല്ല. അതു് ഓർത്തോ."

മറുഭാഗം മിണ്ടാതിരുന്നു.

ഈ ഭാഗവും കുറേനേരം പിന്നെ മിണ്ടിയില്ല. ഓർത്തു: അല്ലെങ്കിലും അവസാനക്കണക്കു നോക്കിയാൽ ഞാനൊരു മണ്ടനാണ്. അന്ന് എസ്. എഫിൽ ഉറച്ചുനിന്നെങ്കിൽ ഇന്നാരം നായനാർക്കു പകരം മുഖ്യമന്ത്രി ആയേനെ. എൻ. എസ്. എസ്സിൽ ഉറച്ചുനിന്നിരുന്നെങ്കിൽ കിടങ്ങൂരിനു പകരം...എന്തിനതൊക്കെ ഇനി പറയുന്നു. ഈ മാണിഗ്രൂപ്പിൽ ചേരാതെ പിള്ളഗ്രൂപ്പായി നിന്നിരുന്നെങ്കിൽ നായനാർ മന്ത്രിസഭയിലെന്നപോലെ ഇപ്പോഴും എനിക്ക് ആ എട്ടെണ്ണത്തിന്റെയും ഒപ്പം "ഐ, രാമൻപിള്ള ബാലകൃഷ്ണപിള്ളൈ..." എന്നു പറഞ്ഞ് കയറാമായിരുന്നു. എന്നാലും എന്റെ കുഞ്ഞുമാണീ, നീ എന്നെ ഇങ്ങനെ വയ്ക്കുണ്ടായിരുന്നു...

നീണ്ടുനിൽക്കും. നയപ്രഖ്യാപന പ്രസംഗവും അതിന്റെ ചർച്ചയും പ്രസംഗത്തിനുള്ള കൃതജ്ഞതാപ്രമേയവും വോട്ടെടുപ്പുമൊക്കെ ഈ സമ്മേളനത്തിലുണ്ട്.

ചെറിയ ഒരു വാഗ്വാദത്തിന് ഇതു് ഇടയാക്കിക്കഴിഞ്ഞു. നിയമസഭാസമ്മേളനം കൂടുന്ന കാലത്ത് മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ദേശീയ സമ്മേളനം നടക്കാൻ പോവുകയാണ്. അതായതു് ആ പാർട്ടിയുടെ എം. എൽ. എ. മാരൊന്നും സ്ഥലത്തുണ്ടായിരിക്കുകയില്ല. അവർ നിയമസഭയിൽ പങ്കെടുക്കാതിരിക്കുന്നപക്ഷം ഇപ്പോഴത്തെ ഗവരണ്മെൻറിന് നിയസഭാ നടപടികൾ യാതൊരു തലവേദനയും സൃഷ്ടിക്കാൻ പോകുന്നില്ല. പഞ്ചമഹാശക്തികളായ ജനതയ്ക്കു് നിരപായം 'തീരുമാനം' നീട്ടിക്കൊണ്ടുപോവുകയും ചെയ്യാം!

ഈ നിയമസഭാ സമ്മേളനം അങ്ങനെ വിജയകരമായി സമാപിച്ചശേഷം മന്ത്രിസഭാവികസനം നടന്നേക്കും. അതും ഒരസാധാരണ അഭ്യാസമാണ്. 141 പേരുള്ള നിയമസഭയിൽ 68 പേരെ എതിർപക്ഷത്തു നിറുത്തിക്കൊണ്ട് ഭരിക്കുന്ന ഒരു മന്ത്രിസഭയ്ക്കു് എന്നും പേക്കിനാവുകൾ കാണേണ്ടിവരും. ജനതക്കാരും മററുമാണല്ലോ 68-നെ 71 ആയും 73 ആയും മററും മാററുന്ന ശക്തികൾ. ശാക്തികക്കൊട്ടുകാററുകൾ എങ്ങോട്ടും മാറി വീശാവുന്നതേയുള്ളൂ. അതിനാൽ ഇപ്പോഴത്തെ ഈ സന്ദിഗ്ദ്ധാവസ്ഥ കഴിയും വേഗം മാററിയെടുക്കണം. അതിനൊരു പോംവഴി തിരഞ്ഞെടുപ്പിനുപോവുക എന്നതാണ്. പലജാതി കോൺഗ്രസ്സുകാരും വോട്ടുബാങ്കുകളുടെ ഡയറക്ടർ ബോർഡുകളും സാമുദായിക ഫോർമുലകളും കൂട്ടിനുള്ളപ്പോൾ ഇപ്പോഴത്തെ ഭരണമുന്നണിക്കു് 100 സീറെറങ്കിലും പിടിച്ചെടുക്കാൻ കഴിയുമെന്ന് അവർ കണക്കു കൂട്ടുന്നു. അതിനാൽ തിരഞ്ഞെടുപ്പു നേരിടുന്നതുതന്നെ കാമ്യം. അങ്ങനെ ആറെട്ടു മാസത്തിനകം തിരഞ്ഞെടുപ്പ് എന്ന ലക്ഷ്യത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കെ പെട്ടെന്ന് മന്ത്രിസഭാ വികസനമോ? അതേ, വികസനം. മന്ത്രിമാരായിട്ടല്ലാതെ പലക്കും സ്വന്തം നിയോജകമണ്ഡലങ്ങളിലിറങ്ങിനടക്കാൻ വയ്യാത്ത പരുവമായിപ്പോയി. എന്തു ചെയ്യാം!

കേരളത്തിൽ ഇപ്പോൾ ക്രമസമാധാനത്തിന്റെ പൂർണ്ണചന്ദ്രോദയമാണ്. 'തണുത്തരാവുകളും തണുപ്പിൽത്തന്നെ അമരുന്ന പകലുകളും ഈ സമാധാന ചന്ദ്രികയിൽ നിർവൃതിപൂണ്ടു കഴിയുന്നു. എങ്കിലും മുഖംമൂടികൾ ഇപ്പോഴും ഇറങ്ങുന്നു. കൊലപാതകങ്ങൾ നടക്കുന്നു. സംഘട്ടനങ്ങൾ നടക്കുന്നു. തീവയ്പുകൾ നടക്കുന്നു. കല്ലേറുകൾ നടക്കുന്നു. എല്ലാം പഴയതുപോലുണ്ട്.

ഇത്രയും കാലം ഉത്തരേന്ത്യയിലെ ജന്മിമാർ മാത്രം നടത്തിയിരുന്ന ഹരിജനവേട്ടകൂടി മേമ്പൊടിയായി വന്നിട്ടുണ്ടെന്നുമാത്രം. എങ്കിൽപ്പോലും ക്രമസമാധാനം അസ്സലായിപ്പുലരുന്നു.

ഭരണമുന്നണിയുടെ ഏകോപനസമിതിക്കാർക്കാകട്ടെ ഒരു കൺവീനറെ തിരഞ്ഞെടുക്കാൻപോലും കഴിയുന്നില്ല. കൺവീനർ സ്ഥാനം സി. എച്ചിന്റെ ലീഗിനുവേണം. ഉമ്മൻചാണ്ടിയുടെ കോൺഗ്രസ്സിനുവേണം. ജോസഫിന്റെ കേരള കോൺഗ്രസ്സിനുവേണം. മാണിയുടെ കേരള കോൺഗ്രസ്സിനുവേണം. എല്ലാവർക്കുംവേണം. ഓരോ പാർട്ടിയിലേയും മന്ത്രിമാരെപ്പോലും നിശ്ചയിക്കാനാവാത്തവിധം തർക്കം മൂത്തിരിക്കുന്ന ഈ കൂടാരത്തിൽ നിന്നും ഇനിയും പല നിലവിളികളും ഉയരും. എങ്കിലും ജനാധിപത്യം സംരക്ഷിക്കാൻ പാറപോലെ ഉഷാറായി ഉറച്ചുനിൽക്കുന്നവർ സംതൃപ്തരാണ്.

ഇടതുപക്ഷക്കാർക്കു് നിരാശയുണ്ട്. സ്വന്തം മടത്തരങ്ങൾ കൊടുത്ത് മറുകച്ചവടം നടത്തിക്കിട്ടിയ നിരാശ. നിരാശപൂണ്ടുനിൽക്കുന്ന ഇവർക്കു്, ഇന്നത്തെ ഭരണകക്ഷിയുടെ ഇപ്പോഴത്തെ രാഷ്ട്രീയദൗർബ്ബല്യങ്ങൾ ചൂഷണംചെയ്യണമെന്നുണ്ട്. സ്വല്പം ബുദ്ധിയും കുറച്ചൊക്കെ കർമ്മശേഷിയും കൈമുതലായുണ്ടെങ്കിൽ ചെയ്യാവുന്ന കാര്യം.

അടുത്ത കളികാണാൻ കേരളം കാത്തു നിൽക്കുന്നു.

കൗമുദി ന്യൂസ് സർവീസ്, തിരുവനന്തപുരം

# അതുല്യനായ കൃഷിശാസ്ത്രജ്ഞൻ

ഏഷ്യയിൽനിന്നും പട്ടിണി താല്കാലികമായെങ്കിലും അകററിനിറുത്താൻ കഴിഞ്ഞത് അറുപതുകളുടെ അവസാനത്തോടെ ഫിലിപ്പീൻസിലെ അന്താരാഷ്ട്ര നെൽ ഗവേഷണകേന്ദ്രം രൂപം നൽകിയ അത്യുല്പാദന ശേഷിയേറിയ നെല്ലിനങ്ങളുടെ വിപുലമായ കൃഷി കൊണ്ടാണ്. ലോകത്തിലെ ഉഷ്ണമേഖലാ പ്രദേശത്തെ നെൽകൃഷി സ്ഥലത്തിന്റെ മൊത്തം 30 ശതമാനത്തിലേറെയും 'ഇറി' എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന അന്താരാഷ്ട്രീയ നെൽഗവേഷണ കേന്ദ്രത്തിൽ നിന്നും പുറത്തിറക്കിയ നെല്ലിനങ്ങളോ, അവയുടെ സന്തതിപരമ്പരകളോ ആണ് ഇപ്പോൾ വളർത്തുന്നത്. 'ഇറി' നൽകിയ അദ്ഭുത നെല്ലിനങ്ങളാണ് കാർഷിക മേഖലയിൽ ഹരിതവിപ്ലവത്തിന് ബീജാവാപം നൽകിയത്. മാനവരാശി മുഴുവൻ അങ്ങനെ കടപ്പെട്ടിരിക്കുന്ന ഈ മഹൽസ്ഥാപനത്തിന്റെ ഡയറക്ടർ ജനറൽ എന്ന അസുലഭപദവിയാണ് മലയാളമണ്ണുമായി ബന്ധമുള്ള ഡോക്ടർ എം. എസ്. സ്വാമിനാഥന ലഭിച്ചിരിക്കുന്നത്. ഒരു ഏഷ്യാക്കാരൻ ഇദം പ്രഥമമായിട്ടാണ് ഈ സ്ഥാപനത്തിന്റെ അധിപനായി നിയമിതനാകുന്നത്.

1960-ലാണ് ഫിലിപ്പീൻസിന്റെ തലസ്ഥാന നഗരമായ മാനിലയ്ക്കു സമീപമുള്ള അന്താരാഷ്ട്രീയ നെൽഗവേഷണ കേന്ദ്രം സ്ഥാപിക്കപ്പെട്ടത്. ലോകത്തിലെ ഏററവും പ്രധാനപ്പെട്ട ഭക്ഷ്യധാന്യമായ നെല്ലിന്റെ വിജയകരമായ കൃഷിയെ ആശ്രയിച്ചാണ് ഏഷ്യയിലെയും ആഫ്രിക്കയിലെയും, ലാററിൻ അമേരിക്കയിലെയും ഏററവും കൂടുതൽ ജനങ്ങളുടെ ജീവനും സ്വത്തും സമൃദ്ധിയും സമാധാനവും നിലനിൽക്കുന്നത് എന്നതിന്റെ വെളിച്ചത്തിലാണ് കോടിക്കണക്കിന രൂപ ചെലവിട്ട് നെല്ല ഗവേഷണത്തിനായി ഇത്തരത്തിൽ ഒരു മഹൽസ്ഥാപനത്തിന രൂപം നൽകാൻ ഫിലിപ്പീൻസ് ഗവണ്മെൻറിന്റെ സഹായത്തോടുകൂടി ഫോർഡ് ഫൗണ്ടേഷനും, റോക്ക്ഫെല്ലർ ഫൗണ്ടേഷനും മുന്നോട്ടുവന്നത്. ആഗോളപ്രശസ്തരായ നൂറുകണക്കിന ശാസ്ത്രജ്ഞന്മാർ ഉൾപ്പെടെ രണ്ടായിരംപേർ അവിരാമമായി അദ്ധ്വാനിക്കുന്ന ഒരു അത്യുന്നത സ്ഥാപനമത്രേ ഇൻറർനാഷണൽ റൈസ് റിസർച്ച് ഇൻസ്റ്റിററ്യൂട്ട്. ഇതിന്റെ ഡയറക്ടർ ജനറലായി 56 വയസ്സുള്ള ഡോക്ടർ സ്വാമിനാഥൻ ഡിസംബർ 18-ാം തീയതിയാണ നിയമിതനായത്. 1982 ഏപ്രിൽ മദ്ധ്യത്തോടുകൂടി എട്ടുവർഷക്കാലം ഇറിയുടെ ഡയറക്ടർ ജനറലായിരുന്ന ഡോക്ടർ നൈൽ ബ്രാഡിയുടെ സ്ഥാനം ഡോക്ടർ സ്വാമിനാഥൻ ഏപ്രിൽമാസത്തിൽ ഏറെറടുക്കുമെന്ന് മാനിലയിൽ നിന്നുള്ള 'ഇറി'യുടെ വാർത്താബുള്ളററിൻ പ്രസ്താവിക്കുന്നു. ലോകത്ത് ഇന്ന് ഏററവും കൂടുതൽ അറിയപ്പെടുന്ന ഇന്ത്യക്കാരനായ ശാസ്ത്രജ്ഞൻ അമ്പത്താറുകാരനായ ഡോക്ടർ എം. എസ്. സ്വാമിനാഥനാണ്. ഇന്ത്യാഗവണ്മെൻറിന്റെ പ്ലാനിംഗ് കമ്മിഷൻ അംഗമായി പ്രവർത്തിക്കുന്ന ഡോക്ടർ സ്വാമിനാഥൻ വികസനത്തിനുവേണ്ടിയുള്ള കാർഷിക ഗവേഷണസമ്പ്രദായങ്ങളുടെ സാർവ്വദേശീയ ഫെഡറേഷന്റെ അദ്ധ്യക്ഷൻ എന്ന പദവി ഇപ്പോഴും തന്നെ അലങ്കരിക്കുന്നുണ്ട്. ലോകത്തെമ്പാടുമുള്ള വികസ്വര രാജ്യങ്ങളിലെ കാർഷിക ഗവേഷണപരിശീലനപരിപാടികൾക്ക് സാർവ്വദേശീയ നേതൃത്വവും സഹായവും നൽകുന്ന സംഘടനയാണ് ഇത്.

കോയമ്പത്തൂരിലെ കാർഷികകോളേജിൽനിന്നും കാർഷികബിരുദം നേടിയ സ്വാമിനാഥൻ ഇംഗ്ലണ്ടിലെ കേംബ്രിഡ്ജ് സർവ്വകലാശാലയിൽനിന്ന് 1952-ൽ ഡോക്ടറേററ് ബിരുദം നേടി. തുടന്ന്

ആർ. ഹേലി

ലോകത്തിലെ 14 സർവ്വകലാശാലകൾ ഇതിനകം അദ്ദേഹത്തിന് ഓണററി ഡോക്ടറേററുകൾ നൽകിയിട്ടുണ്ട്. ഏററവും ഒടുവിൽ ഡോക്ടറേററ നൽകി അദ്ദേഹത്തെ ആദരിച്ചത് ഫെഡറൽ റിപ്പബ്ലിക് ഓഫ് ജർമ്മനിയിലെ ബർലിൻ ടെക്നിക്കൽ സർവ്വകലാശാലയാണ്. കട്ടക്കിലെ കേന്ദ്ര നെൽഗവേഷണസ്ഥാപനത്തിലെ സസ്യപ്രജനനവിദഗ്ധനായും, ഇന്ത്യൻ കാർഷിക ഗവേഷണസ്ഥാപനത്തിന്റെ ഡയറക്ടറായും, ഇന്ത്യൻ കാർഷിക ഗവേഷണകൗൺസിലിന്റെ ഡയറക്ടർ ജനറലായും, കേന്ദ്രഗവണ്മെൻറിന്റെ കൃഷി മന്ത്രികാര്യാലയത്തിന്റെ സെക്രട്ടറിയായും അദ്ദേഹം ഇതിനു മുമ്പു പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ ഇന്ത്യയിലെ പ്ലാനിംഗ് കമ്മിഷന്റെ മെമ്പർ പദവി അലങ്കരിച്ചുകൊണ്ടുതന്നെ വിവിധ അന്താരാഷ്ട്രീയ സംഘടനകളിൽ പ്രസിദ്ധ വാഗ്മി കൂടിയായ സ്വാമിനാഥൻ പ്രവർത്തിച്ചു വരുന്നു. 1972-ൽ ഐക്യരാഷ്ട്ര സംഘടനയുടെ വികസനത്തിനു വേണ്ടിയുള്ള ശാസ്ത്രീയ സാങ്കേതിക ഉപദേശകസമിതിയുടെ അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടു. ഒരിക്കലും ക്ഷോഭിക്കാതെ, വിനയാന്വിതനായി പെരുമാറുകയും ദീർഘനേരം രസകരമായി സംസാരിക്കുകയും ചെയ്യുന്ന ഡോക്ടർ സ്വാമിനാഥൻ ലോകഭക്ഷ്യ കാർഷികസംഘടനയുടെ കൗൺസിലിന്റെ ചെയർമാനായിരുന്നിട്ടുണ്ട്.

ലോകശാസ്ത്രരംഗത്തെ എല്ലാ പ്രശസ്ത സംഘടനകളും അദ്ദേഹത്തിന് അംഗത്വം നൽകി ബഹുമാനിച്ചിട്ടുണ്ട്. ഇന്ത്യയിലെ ദേശീയ ശാസ്ത്ര അക്കാദമി 'മേഘനാഥസാഹാ മെഡൽ' നൽകിയാണ് അദ്ദേഹത്തെ ആദരിച്ചത്. ഇംഗ്ലണ്ടിലെ റോയൽ സൊസൈററി ഓഫ് ലണ്ടൻ, അമേരിക്കയിലെ നാഷണൽ അക്കാദമി ഓഫ് സയൻസ്, സോവിയററ് യൂണിയനിലെ ആൾ യൂണിയൻ അക്കാദമി സയൻസ് എന്നിവയും അദ്ദേഹത്തിന് ഓണററി ഫെല്ലോഷിപ് നൽകിയിട്ടുണ്ട്. ഈ മൂന്നു വിശ്വപ്രസിദ്ധി നേടിയ ശാസ്ത്രീയ സംഘടനകളുടെയും ഫെല്ലോഷിപ് ലഭിക്കുക എന്നത് ഒരു അപൂർവ്വഭാഗ്യമാണ്. ഫിലിപ്പീൻസ് ഗവണ്മെൻറിന്റെ സുപ്രസിദ്ധമായ 'റാമോൺ മഗ്സാസെ' അവാർഡ് 1971-ൽ കാർഷിക രംഗത്ത് അദ്ദേഹം നൽകിയ മഹത്തായ സംഭാവനകളെ ആദരിച്ച് ഡോക്ടർ സ്വാമിനാഥന ലഭിച്ചു.

ലോകത്തുള്ള അൻപതിനായിരം നെല്ലിനങ്ങളെ ഗവേഷണത്തിനും, പഠനത്തിനുമായി സർവ്വരാജ്യങ്ങളിൽനിന്നും ശേഖരിച്ച് സദാ സൂക്ഷിക്കുകയും, ലഭ്യമാക്കുകയും ചെയ്യുന്ന മഹത്തായ 'ഇറി'യുടെ പുതിയ ഡയറക്ടർ ജനറൽ കൃഷിശാസ്ത്രത്തിനു നൽകിയിട്ടുള്ള സംഭാവനകൾ അതുല്യമാണ്. അദ്ദേഹം ഇരുനൂറിൽപ്പരം ശാസ്ത്രീയ ഗവേഷണപ്രബന്ധങ്ങൾ ഇതിനകം പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഒരു അദ്ധ്യാപകൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ സംഭാവന അസൂയാവഹമത്രേ. അൻപതു ശാസ്ത്രജ്ഞന്മാർ അദ്ദേഹത്തിന്റെ നേരിട്ടുള്ള പരിശീലനത്തിൻ കീഴിൽ പ്രവർത്തിച്ച് ഡോക്ടറേററ് ബിരുദം നേടിയിട്ടുണ്ട്.



എം. എസ്. സ്വാമിനാഥൻ

# അവിടെ ആരെങ്കിലും ഉണ്ടോ?

രണ്ടായിരംകൊല്ലംമുമ്പ് ലുക്രീഷ്യസ് പറഞ്ഞു: "ഈ മഹാപ്രപഞ്ചത്തിൽ വേറെയും ഭൂമികളുണ്ട്; അവിടെ മനുഷ്യരും മൃഗങ്ങളുമുണ്ട്."

മനുഷ്യർ ഈ പ്രപഞ്ചത്തിൽ ഒററയ്ക്കല്ല എന്നത് ചരിത്രാരംഭം മുതൽതന്നെ നാം കരുതിപ്പോന്നിട്ടുമുണ്ട്.

നാം കരുതിപ്പോന്നതും പണ്ടു ലുക്രീഷ്യസ് പറഞ്ഞതും ശരിയാണോ എന്നു കണ്ടുപിടിക്കാൻ ഉതകുന്ന സാങ്കേതികവിദ്യ ശാസ്ത്രജ്ഞർ പാകപ്പെടുത്തിയിരിക്കുകയാണിപ്പോൾ.

ഒരു ചെറിയ യന്ത്രം തയ്യാറായിരിക്കുന്നു, വളരെ തുച്ഛമായ ചെലവിൽ ഉണ്ടാക്കിയത്. ഈ യന്ത്രം വളരെ ശക്തമായ ചില സിഗ്നലുകൾ പ്രസരിപ്പിക്കും. ഈ റേഡിയോസിഗ്നലുകൾ, കോടിക്കോടി മൈലുകൾ സഞ്ചരിക്കും. ഗ്രഹഗോളങ്ങളിലും നക്ഷത്രങ്ങളിലും നക്ഷത്രാന്തരശൂന്യതകളിലും ഈ സിഗ്നലുകൾ പരതിപ്പായും. നമ്മുടെ ക്ഷീരപഥത്തിലോ പ്രാന്തങ്ങളിലോ എവിടെങ്കിലും മനുഷ്യർക്കു തുല്യമായ ഏതെങ്കിലും ജീവസംസ്കാരം നിലവിലുണ്ടെങ്കിൽ ഈ സിഗ്നലുകൾക്ക് പ്രതികരണം ഉണ്ടാവാതിരിക്കാൻ വഴിയില്ല.

ഭൗതികസാഹചര്യങ്ങൾ ഏകദേശമെങ്കിലും ഒരുപോലാണെന്നുവരികിൽ ആ ഗോളജീവികളും ഭൂഗോളജീവികളായ നാമും തമ്മിൽ ടെലി-കമ്മ്യൂണിക്കേഷൻ ബന്ധം എന്തുകൊണ്ടു സാദ്ധ്യമാകാതിരിക്കണം? ഈ ഊഹം ശരിയെന്നുവന്നാൽ ഒരു നാൾ നമ്മുടെ ടെലിവിഷൻ സ്ക്രീനിൽ വിദൂരഗോളജീവികളെ കാണാൻ കഴിയുമാറാക്കാൻ ആലോചന തുടങ്ങിയിരിക്കുകയാണ്.

മനുഷ്യസംസ്കാരത്തിന് വലിയ പഴക്കമൊന്നുമില്ല. ഒരു പതിനായിരം വർഷത്തെ പഴക്കമുണ്ടാകണം. മനുഷ്യചരിത്രം, പ്രപഞ്ചചരിത്രത്തിന്റെ അപാരതവച്ചു നോക്കിയാൽ ഇന്നും ശൈശവദശയിലാണ്. ഇത്രത്തോളം ശിശുക്കളായ മനുഷ്യർ ഇത്രയും ബൃഹത്തായ ആശയവിനിമയോപാധികളൊക്കെ ഉണ്ടാക്കിയെടുത്ത നിലയ്ക്ക്, പ്രപഞ്ചക്കോണിലെവിടെയെങ്കിലും, കുറെക്കൂടി പ്രായമുള്ള സംസ്കാരങ്ങളുണ്ടെങ്കിൽ അവർ നമ്മുടേതിനെക്കാൾ മികച്ച റേഡിയോകളും ടെലിവിഷനുകളും മററും ഉണ്ടാക്കിക്കഴിഞ്ഞിരിക്കണം എന്നു വന്നുകൂടായ്കയില്ല. ഒരുപക്ഷേ ഇന്നു ഭൂമിയിലെ ശാസ്ത്രജ്ഞന്മാർ നടത്തുന്ന 'കുട്ടിക്കളികൾ' അവർ ടെലിവിഷനിൽ കണ്ട് ഊറിച്ചിരിച്ചു കൊണ്ടിരിക്കുകയാണെന്നും വരാം. ഏതായാലും ഈ ഭൂമിയിൽ മനുഷ്യൻ എന്നൊരു സാധനം ഉണ്ടെന്ന്, മറെറവിടെയെങ്കിലും ബുദ്ധിയുള്ള കൂട്ടരുണ്ടെങ്കിൽ അവരെ നാം സിഗ്നൽ ചെയ്തു കൊണ്ടിരിക്കുന്നു.

ചില അഭ്യൂഹങ്ങൾ നമുക്കുണ്ട്; ശാസ്ത്രരീതിയിൽത്തന്നെ. ഒന്നാമത്തേത് മറെറവിടെയെങ്കിലും ജീവജാലങ്ങൾ പുലരുന്നു. രണ്ടാമത്തേത്, അതിൽ ചിലതിന് ബുദ്ധി-ഭാവനാശേഷികളുണ്ട്. വേറൊന്ന് ഭൂമിയിലേതിനോളം, അല്ലെങ്കിൽ ഇതിനെക്കാൾ ശേഷിയുററ സാങ്കേതികവിദ്യ 'മറെറവിടെയോ' ഉണ്ട്.

ഈ അഭ്യൂഹങ്ങൾക്കെല്ലാം അടിസ്ഥാനം എന്താണ്?

'ജീവൻ' എന്നാൽത്തന്നെ എന്താണ്?

'ജീവൻ' എന്നാൽ എന്താണ് എന്ന് ശാസ്ത്രജ്ഞന്മാർക്കുപോലും ഏകാഭിപ്രായമല്ല!

## ജീവൻ എന്താണ്?

മനുഷ്യനും കുമിളും പൂഞ്ഞേലിയും മൈക്രോബുമെല്ലാം ജീവികൾ, എന്നാൽ ഈ ജീവികൾക്ക് പൊതുവായി എന്തുണ്ട്?

വളരാനുള്ള ശേഷി? യെസ്.

സന്തത്യുല്പാദനശേഷി? യെസ്.

ബാഹ്യചോദനകളോട് പ്രതികരിക്കാനുള്ള ശേഷി? യെസ്.

പക്ഷേ ജീവനില്ലാത്തവയും വളരുന്നുണ്ടല്ലോ. പരലുകൾ വളരുന്നു. തീജ്വാലകൾ വളരുന്നു. ജ്വാലയിൽനിന്നു പകുന്നു ജ്വാലകൾ പെരുകുന്നു. കുമിളുകൾ ബാഹ്യചോദനകളേററു പൊട്ടിത്തകർന്ന് പ്രതികരിക്കുന്നു!

ജീവനുള്ളവയ്ക്കും ജീവനില്ലാത്തവയ്ക്കും ഇടയ്ക്കുള്ള അതിർരേഖ എവിടെയാണ്?

ഇതുനോക്കൂ. വൈറസിനു ജീവനുണ്ട്. പക്ഷേ അത് സന്തത്യുല്പാദനം നടത്തുന്നില്ല. മറെറാരു ജീവിയെ ആക്രമിച്ച് അതിനുള്ളിൽ ഇരട്ടിക്കാനേ അവയ്ക്കു കഴിവുള്ളൂ.

ജീവികളേ, അജൈവങ്ങളേ, എവിടെ നിങ്ങൾക്കിടയ്ക്കുള്ള വേലി?

അങ്ങനെ ചിന്തിച്ചാൽ മററു ഗോളങ്ങളിൽ അജൈവങ്ങളെപ്പോലെ പതുങ്ങിക്കഴിയുന്ന ജീവികൾ കണ്ടേന്നുവരാം, അല്ലേ. അതു പോരല്ലോ. പരിണാമത്തിന്റെ ഞെക്കുവിളക്കൊന്നു തെളിച്ച് പ്രപഞ്ചത്തിന്റെ താരാന്തര നിഗൂഢതകളിലേക്ക് പായിച്ചാൽ മീനുകൾ പലതും കുടുങ്ങുകതന്നെ ചെയ്യും.

## ഇവിടത്തെ തുടക്കം

ഈ ഭൂമിയിലെ പാറയട്ടികളിൽക്കുടുങ്ങിക്കിടപ്പുണ്ട് നമ്മുടെ ജൈവപരിണാമ മഹാരഹസ്യങ്ങൾ. ഫോസിലുകളെ നോക്കിയിട്ടില്ലേ? അവയിൽനിന്ന് ഒന്നൂഹിക്കാം. ഇന്ന് സങ്കീർണ്ണ—പരസ്പരാശ്രിത നൂല്പാമാലയായിക്കഴിയുന്ന പരസഹസ്രം ജൈവരൂപങ്ങൾ നിരന്തരമായ പരിണാമപ്പടികൾ കയറി ഇറങ്ങിവന്നവയാണ്. 70 കോടി വർഷംമുമ്പ് നട്ടെല്ലുള്ള ജീവികളേ ഇല്ലായിരുന്നു. 200 കോടി വർഷംമുമ്പ് ഒററ കോശജീവികളല്ലാതെ ഒരു ജീവിയുമുണ്ടായിരുന്നില്ല. ലഘുത്വത്തിൽനിന്ന് അതിസങ്കീർണ്ണതത്വത്തിലേക്കുള്ള ഈ പരിണാമം മൊത്തത്തിൽ നോക്കിയാൽ വലിയ അദ്ഭുതമൊന്നുമല്ല. ഭൂമിയിലെ ജീവോല്പത്തിതന്നെ മൊത്തം പരിണാമപ്രക്രിയയുടെ ഒരു ഘട്ടം മാത്രം. ജൈവവസ്തുവിന്റെ

(ശേഷം 39-ാം പേജിൽ)

# വെള്ളിമാടുകുന്നിൽ ഒഴുകിയ ചോരപ്പുഴ

കൗമുദി ന്യൂസ് സർവീസ്



കൊലപാതകക്കുറ്റത്തിന് അറസ്റ്റിലായ അബൂബക്കർ

**ജ**നവരി 7. വെള്ളിമാടുകുന്നിൽ ഒരാദിവാസികുടുംബത്തിലെ അഞ്ചംഗങ്ങളെ കത്തികൊണ്ടു കുത്തിയും വെടിവച്ചും തോക്കിന്റെ പാത്തി കൊണ്ടടിച്ചും ആരോ കൊലപ്പെടുത്തിയെന്ന വാർത്ത നാലു കിലോമീറ്റർ അകലെയുള്ള സുൽത്താൻബത്തേരിയിലെത്തുന്നത് രാത്രി ഒമ്പതുമണിക്കാണ്. പിന്നെ, ഓട്ടോറിക്ഷകളുടെയും ടാക്സികാറുകളുടെയും ഒരു പ്രവാഹംതന്നെയായിരുന്നു. പിറ്റേന്ന് വൈകിട്ട് ശവശരീരങ്ങൾ നീക്കം ചെയ്യുന്നതുവരെ അതു തുടർന്നു.

വെള്ളിമാടുകുന്ന് സുൽത്താൻ ബത്തേരിയിലെ ആദിവാസി ഗ്രാമങ്ങളിലൊന്നാണ്. ബത്തേരി–പുല്പള്ളിറോഡരികിലാണ് കൊല്ലപ്പെട്ട കുറുമൻപണിയന്റെയും ഏതാനും ബന്ധുക്കളുടെയും കുടിലുകൾ.

വെള്ളിമാടുകുന്നിലെ ഒരു മുസ്ലിംപള്ളിയിൽ 'മിലാദെ ഷരീഫി'നോടനുബന്ധിച്ചു പ്രാർത്ഥനയും സദ്യയും നടക്കുന്നു. പെട്ടെന്നൊരു കൂട്ടനിലവിളി. അബൂബക്കർ ഒരു പണിയ കുടുംബത്തെ കൊന്നിട്ടിരിക്കുന്നുവെന്നു വിളിച്ചു പറഞ്ഞുകൊണ്ട് ആരൊക്കെയോ നാലുപാടും ഓടുന്നു. പള്ളിയിലുണ്ടായിരുന്നവർ അബൂബക്കറിന്റെ വീടിനുനേർക്ക് ഓടി. അബൂബക്കറിന്റെ ജ്യേഷ്ഠൻ കുഞ്ഞീതു അക്കൂട്ടത്തിലുണ്ടായിരുന്നു. ഇരുട്ടിൽ ഒന്നു വ്യക്തമായിരുന്നില്ല. 'എല്ലാററിനേയും കൊല്ലും' എന്നിങ്ങനെ വിളിച്ചു പറഞ്ഞുകൊണ്ട് അബൂബക്കർ തൊട്ടടുത്ത ഒരു കാപ്പിത്തോട്ടത്തിലേക്കു കടക്കുന്നതിനിടയിൽ കുഞ്ഞീതു പിന്നിലൂടെ പാഞ്ഞുചെന്ന് അയാളെ കടന്നുപിടിക്കുകയായിരുന്നു. അപ്പോഴയാളുടെ കൈയിൽ വലിയൊരു കഠാരയും ഇടം കൈയിൽ പൊട്ടിയ ഒരു തോക്കിൻകുഴലുമുണ്ടായിരുന്നു. മതസംബന്ധിയെന്നു തോന്നിക്കുന്നവിധത്തിൽ പരസ്പരബന്ധമില്ലാത്ത എന്തൊക്കെയോ വിളിച്ചുപറയുന്നതിനിടയിൽ അയാൾ കുതറിമാറാൻ ശ്രമിക്കുന്നുണ്ടായിരുന്നു. ടോർച്ചുമായി വന്ന മററു ചിലരുടെ സഹായത്തോടെയാണ് കുഞ്ഞീതു് അനുജനെ ബന്ധിച്ചതു്.

പൊലീസ് എത്തുന്നതിനുമുമ്പ് ഓടിക്കൂടിയവർ കണ്ട കാഴ്ച ഹൃദയഭേദകമായിരുന്നു. തെല്ലകലെയുള്ള പണിയക്കുടിലുകളിലേക്കുള്ള വഴിയിലായി വെടിയും കുത്തുമേററ അഞ്ചു ശരീരങ്ങൾ. (ഇതെഴുതുന്ന എട്ടാം തീയതി വരെയും പോസ്റ്റ്മോർട്ടം റിപ്പോർട്ട് ലഭിച്ചിട്ടില്ല. വെടിയേററിരുന്നുവോ എന്നതിനു തീർച്ചയില്ല.) രണ്ടു സ്ത്രീകളും ഒരു പുരുഷനും ചോരയിൽ കുളിച്ചു മരിച്ചുകിടക്കുന്നു. വയററിൽ കുത്തേററ നാലുവയസ്സുള്ള ഒരു പെൺകുട്ടിയും ഒമ്പതുമാസം പ്രായമായ പെൺകുഞ്ഞും മരണത്തോടടുത്തിരുന്നു. പൊലീസ് വരുന്നതിനു മുമ്പേ എന്തെങ്കിലും ചെയ്യാൻ അവർ ധൈര്യപ്പെട്ടില്ല.

തങ്ങൾ സംഭവസ്ഥലത്തെത്തുമ്പോൾ ചെറിയ കുട്ടി അവിടെയുണ്ടായിരുന്നില്ലെന്നും മരിച്ചുകിടക്കുന്ന അമ്മയുടെ അരികിൽ ബഹളത്തിനിടയിലാരോ അതിനെ കൊണ്ടുവന്നു വച്ചതായിരിക്കാമെന്നുമാണ് ആദ്യമെത്തിയ ആളുകളിൽ പലരും പറഞ്ഞതു്. അറിയാൻ കഴിഞ്ഞതിങ്ങനെയാണ്: കൃത്യം നടക്കുമ്പോൾ അടുത്ത ഒരു കുടിലിൽ ഭയന്ന് ഒളിച്ചിരുന്ന ഒരു പണിയ സ്ത്രീ കുട്ടിയേയുമെടുത്ത് ഇരുട്ടിലൂടെ തെല്ലകലെയുള്ള ഒരു മുസ്ലിം ഗൃഹത്തിൽ അഭയം തേടിയത്രെ. പക്ഷേ, കുത്തേററ ഒരു കുട്ടിയെ ഒളിച്ചുവയ്ക്കുന്നതു് അപകടകരമാണെന്നു തോന്നിയ വീട്ടുകാർ, കുഞ്ഞിനെ അവിടെത്തന്നെ തിരികെ കൊണ്ടുപോയി വയ്ക്കാൻ അവളെ നിർബ്ബന്ധിച്ചു.



കറപ്പൻ: വധിക്കപ്പെട്ട വെള്ളച്ചിയുടെ അമ്മാവൻ

എന്നാൽ ആ സ്ത്രീ വരുന്നതോ പോകുന്നതോ കണ്ടവരാരുമില്ല. അമ്മയുടെ ജഡത്തിനരികിൽ കണ്ണുതുറന്നു നിശ്ശബ്ദം കിടന്നിരുന്ന കുട്ടിയുടെ വായിൽനിന്ന് മുലപ്പാൽ ഒഴുകിയൊലിച്ചിരുന്നു. പിളർന്ന വയർ തുണികൊണ്ട് പൊതിഞ്ഞുകെട്ടവെ അതൊന്നു കരയുകയുണ്ടായെന്ന് ദൃക്സാക്ഷികൾ പറഞ്ഞു.

എന്തിനായിരുന്നു ഈ കൊല? അതിപ്പോഴും ദുരൂഹമായിരിക്കുന്നു. സംഭവസ്ഥലത്തു വച്ചുതന്നെ പൊലീസ് അറസ്ററ് ചെയ്ത അബൂബക്കർ ഒരു മനോരോഗിയാണെന്ന് ഇവിടെ ഒരു വാർത്ത പ്രചരിച്ചിട്ടുണ്ട്. ചില പത്രങ്ങളിലും അങ്ങനെ കാണുകയുണ്ടായി. കൊലപാതകികളെല്ലാം മനോരോഗികളായിരിക്കാമെന്നു പറയുന്നതും ഒരുതരത്തിൽ ശരിതന്നെ. എന്നാൽ സ്വന്തം കുടുംബത്തിലെ പത്തോളം അംഗങ്ങളിൽ ഒരാളെപ്പോലും ഉപദ്രവിക്കാതിരുന്ന ഈ 'മനോരോഗി' ഒരു സാധാരണ വ്യക്തിയാണെന്നേ പറഞ്ഞുകൂടൂ.

വെള്ളിമാടുകുന്നിലെ അബൂബക്കർ എന്ന മുപ്പതുകാരനു് രണ്ടു ഭാര്യമാരും എട്ടു കുട്ടികളുമുണ്ട്. രണ്ടാം വിവാഹത്തെ വീട്ടുകാർ എതിർത്തുവെന്നും അതേത്തുടർന്നാണ് അയാൾ കുടുംബത്തോടൊപ്പം മറെറാരു വീട്ടിൽ മാറിത്താമസിച്ചതെന്നുമാണ് ദേശവാസികൾ പറയുന്നതു്.

കൊല്ലപ്പെട്ട കുറുമൻ പണിയൻ, നാലു കൊല്ലംമുമ്പ് സാമ്പത്തിക ഞെരുക്കമുണ്ടായ ഒരു ഘട്ടത്തിലാണ് കുടുംബസ്വത്തായ ഒരേക്കർ ഭൂമിയിൽനിന്ന് നാലു സെൻറ് അബൂബക്കറിനു വിററതു്. അബൂബക്കറിന്റെ പുല്ലുമേഞ്ഞ, ചെത്തിത്തേക്കാത്ത വീടും കുറുമൻ പണിയന്റെ കുടിലും തമ്മിൽ അമ്പതടിയുടെ അകലമേയുള്ളു. തൊട്ടടുത്ത സർക്കാർ വനത്തിൽ പോത്തുകളെക്കൊണ്ട് തടിവലിപ്പിക്കുന്ന ജോലി കരാറെടുത്തിരുന്നതു് അബൂബക്കറാണ്. പന്ത്രണ്ടുജോടി പോത്തുകളെ ഇതിനായി അയാൾ വളർത്തുന്നുണ്ടായിരുന്നു. അടുത്ത കാലം വരെ സ്വന്തമായൊരു എൻഫീൽഡ് മോട്ടോർ സൈക്കിളുമുണ്ടായിരുന്നു. വീട്ടുകാരുമായുണ്ടായ അകൽച്ചയും കുടുംബജീവിതത്തിൽ ക്രമേണ സംഭവിച്ചുകൊണ്ടിരുന്ന സാമ്പത്തികത്തകർച്ചയും അയാളെ ഒരു മനോരോഗിയാക്കിത്തീർക്കുകയായിരുന്നുവെന്നു കരുതുന്നവരുണ്ട്. ഭാര്യമാരുമായി അബൂബക്കർ നിത്യേനയെന്നോണം വഴക്കടിക്കാറുണ്ടായിരുന്നുവത്രെ. എന്നാൽ കൊല്ലപ്പെട്ട പണിയകുടുംബവുമായി അതിനുമുമ്പൊരിക്കൽപ്പോലും അസ്വാരസ്യങ്ങളുണ്ടായതായി ഇതേവരെ തെളിവൊന്നും ലഭിച്ചിട്ടില്ല. കൊല്ലപ്പെട്ട വെള്ളച്ചിയുടെ അമ്മാവൻ കറപ്പൻ പറയുന്നതു്, വിഷമാവസരങ്ങളിലെല്ലാം അബൂബക്കർ തങ്ങളെ സഹായിക്കാറുണ്ടായിരുന്നുവെന്നാണ്. സംഭവം നടക്കുമ്പോൾ അടുത്തുള്ള ഒരങ്ങാടിയിലായിരുന്ന കറപ്പനും, വെള്ളച്ചിയുടെയും കുറുമൻ പണിയന്റെയും ജ്യേഷ്ഠസഹോദരൻ മാരനും അയാളെപ്പററി നല്ലതേ പറയാനുള്ളൂ. പണിസ്ഥലത്തുനിന്ന് വാർത്തയറിഞ്ഞു് ഓടിപ്പുറപ്പെട്ടപ്പോൾ ബോധം കെട്ട് വഴിയിൽ വീണ, കുറുമൻ പണിയന്റെ അനുജൻ വെളുക്കൻ ഇപ്പോൾ ആശുപത്രിയിലാണ്.



കുറുമൻ പണിയൻ

അബൂബക്കർ, മുപ്പതുരൂപ കരാറിൽ അയാളുടെ വയൽകിളയ്ക്കാൻ കുറുമൻ പണിയനെ ഉത്തരവാദപ്പെടുത്തിയെന്നും അതിൽ പത്തുരൂപയേ നൽകിയുള്ളുവെന്നും അതേത്തുടർന്ന് അവർ തമ്മിൽ വാക്കുതർക്കമുണ്ടായിയെന്നും കേൾക്കുന്നതു് സത്യമാണോ എന്ന ചോദ്യത്തിന് വെളുക്കൻ വ്യക്തമായൊരുത്തരം തരികയുണ്ടായില്ല. 'ഞാൻ സ്ഥലത്തുണ്ടാവാറില്ല' എന്നു മാത്രമാണയാളുടെ മറുപടി. അവിവാഹിതനായ വെളുക്കൻ കൂപ്പിലെ പണിയിടത്തിൽത്തന്നെയാണു താമസം. ആഴ്ചയിലൊരിക്കലേ അയാൾ വീട്ടിൽ പോകാറുള്ളൂ. ഐ. എൻ. ടി. യു. സി. (ഐ) പ്രവർത്തകനായ ഈ ചെറുപ്പക്കാരൻ സ്വന്തമായൊരു വീടുപണിയാൻ ഇഷ്ടികയുണ്ടാക്കി ഉണങ്ങാൻ വച്ചിട്ടുണ്ട്. അക്രമി ഉപയോഗിച്ച തോക്കിന്റെ ഭാഗങ്ങൾ അവയ്ക്കിടയിലാണ് ചിതറിക്കിടക്കുന്നതു്.

അബൂബക്കർ തോക്കുനിറച്ച് ആകാശത്തേക്കു രണ്ടുതവണ വെടിവച്ചെന്നും അതു കണ്ടു ഭയന്ന തങ്ങൾ അടുത്തുള്ള ബന്ധുഗൃഹത്തിലേക്ക് ഓടി രക്ഷപ്പെട്ടുവെന്നുമാണ് അബൂബക്കറിന്റെ കുടുംബാംഗങ്ങൾ പറയുന്നതു്. ആകാശത്തു് ഒരു വിമാനത്തിന്റെ ഇരമ്പം കേട്ടതിനെത്തുടർന്നാണത്രെ ഇതുണ്ടായതു്. കുടുംബാംഗങ്ങളിൽ ആരെയും അയാൾ ഉപദ്രവിക്കുകയുണ്ടായില്ല.



അമ്പത്തെട്ടുകാരിയായ വെള്ളച്ചി— കുറുമൻപണിയന്റെ അമ്മ

തന്റെ പക്കലുണ്ടായിരുന്ന കള്ളത്തോക്ക് ബത്തേരിക്കടുത്ത ഒരു കൊല്ലന്റെ പക്കൽനിന്നു വാങ്ങിയതാണെന്ന് അബൂബക്കർ പറഞ്ഞതായറിയുന്നു. കള്ളത്തോക്കുണ്ടാക്കിയതിന് അടിയന്തരാവസ്ഥക്കാലത്തു് പിടിക്കപ്പെട്ട ഒരാളാണത്രെ അബൂബക്കറിന്റെ തോക്കു നിർമ്മിച്ചതു്.

സംഭവദിവസം രാത്രി, കുറുമൻ പണിയൻ തന്റെ ഗർഭിണിയായ ഭാര്യയെയും കുട്ടിയെയും ഭാര്യാഗൃഹത്തിൽ വിട്ട് വീട്ടിലേക്കു വരികയായിരുന്നു. ടൗണിൽനിന്നു വാങ്ങിയ അരിയും മററും അവിടെ ചിതറിക്കിടക്കുന്നുണ്ട്. അയാളുടെ അമ്മ വെള്ളച്ചിയും സഹോദരി കെമ്പിയുമാണ് വധിക്കപ്പെട്ട മററുരണ്ടുപേർ. കെമ്പിയുടെ ഭർത്താവ് കുറെനാൾ മുമ്പ് ബന്ധം വേർപെടുത്തി പോയതാണ്. അവരുടെ മക്കൾ ലക്ഷ്മിയും കൈക്കുഞ്ഞും ആശുപത്രിയിലെത്തുംമുമ്പെ മരിച്ചു.

എട്ടുമണിയോടടുത്ത നേരത്തു് തങ്ങൾ

(ശേഷം 39-ാം പേജിൽ)

**കവർ സ്റ്റോറി**

**കർഷകപ്രസ്ഥാനവും കമ്മ്യൂണിസ്ററു പ്രസ്ഥാനവും ചെങ്കൊടികളുമായണഞ്ഞപ്പോൾ, ചന്ദ്രഗിരിയും തേജസ്വിനിയും ചുവന്നു കലങ്ങിയപ്പോൾ, ചിറയ്ക്കൽ കോവിലകം ഞെട്ടിയുറഞ്ഞു. സ്മരണകളുറങ്ങുന്ന കോവിലകത്തെയും അധികാരംപോയ തമ്പുരാനേയും കുറിച്ച്.**

വി. മുരളീധരൻ നായർ

# ഗതകാല സ്മരണകളുടെ ഒരു കോവിലകം

ഏതാണ്ട് അപരാഹ്നം എത്തിയിരുന്നു. ശാലിയ തെരുവിലെ ചെമ്മൺ നിറഞ്ഞ ഒററയടിപ്പാതകളിൽ ചരിത്രത്തിന്റെ കാല്പാടുകൾ ഉണ്ടോയെന്ന് ഞാൻ ശ്രദ്ധിച്ചു. കാട്ടുപാലയും കുറുന്താളിയും ഇണയിട്ടുനിൽക്കുന്ന വഴിയോരങ്ങളിൽ അപ്പോഴും പാലപ്പൂക്കളുടെ ഗന്ധം തങ്ങിനിന്നിരുന്നു. കരിയിലകളിൽ അമർത്തിച്ചവിട്ടവേ വഴിയോരത്തെ പൊന്തകളിൽ നോക്കി ഞാൻ കാതോർത്തു. ശീല്ക്കാരങ്ങൾ ഉയരുന്നില്ല. ഇടവഴിയോരങ്ങളിലെ കുടിലുകളിൽനിന്ന് റാട്ടിന്റെ സംഗീതം. വഴിയാത്രക്കാരുടെ കണ്ണുകളിൽനോക്കി റാട്ട കറക്കുന്ന ശാലിയ സ്ത്രീകൾ.

റാട്ടുകളുടെ സംഗീതം നേർത്തു നേർത്തു വന്നു. ഇടവഴി ഒന്നു തിരിഞ്ഞു. ഓരത്ത് ഒരു പഴകിയ വലിയ കെട്ടിടം. ഒരു ബോർഡുണ്ട്. രാജാസ് യു. പി. സ്കൂൾ. ഇത് ചിറയ്ക്കൽ രാജവംശത്തിന്റെ ഒരു സ്മാരകമാണ്. പാതയ്ക്കു ഇവിടെനിന്ന് വീതിയേറുന്നു. ഒരല്പം വിജനത. ഒന്നുരണ്ട് ഒടിച്ചുകൂട്ടിയ പീടികകളും പിന്നിട്ട് ചെമ്മൺപാത കടലായി ശ്രീകൃഷ്ണസ്വാമി ക്ഷേത്രപ്പറമ്പിലേക്കു നീണ്ടുചെല്ലുന്നു. ക്ഷേത്രനടയിലെ ആൽവൃക്ഷച്ചുവട്ടിൽ, കപ്പലണ്ടിത്തട്ട് മൂടിവച്ച്, കടക്കാരൻ ഇരുന്ന് ഉറങ്ങുന്നു. തട്ടുകാരനെ ഞങ്ങൾ വിളിച്ചുണർത്തിയില്ല. വെറുതെ ആൽവൃക്ഷച്ചുവട്ടിൽ അല്പനേരം ഇരുന്നു. ഉത്തര മലബാറിലെ ഗുരുവായൂർ എന്നാണത്രേ ഈ കടലായി ശ്രീകൃഷ്ണസ്വാമി ക്ഷേത്രം അറിയപ്പെടുന്നത്. ചിറയ്ക്കൽ രാജവംശത്തിന്റെ അധീനതയിൽ വരുന്ന മുപ്പത്തിയേഴ് ക്ഷേത്രങ്ങളിൽ ഒന്നു മാത്രമല്ല ഈ കടലായി ക്ഷേത്രം. കോവിലകത്തിന്റെ പ്രധാന ക്ഷേത്രങ്ങളായ നാലെണ്ണത്തിൽ ഒന്നാണ് ഇത്, ചെറുകുന്ന്, കളരിവാതിൽക്കൽ, മാടായി എന്നിവയാണ് മററു മൂന്നെണ്ണം. ഒരുപക്ഷേ, കോവിലകത്തിന്റെ ഐതിഹ്യങ്ങൾ ഏതാണ്ട് ഈ നാല് ക്ഷേത്രങ്ങളെ ചുററിനിൽക്കുന്നുവെന്നു പറയുകയാവും ശരി. കടൽവാഴിയായ ദേവൻ കടലില്ലാത്ത ചിറയ്ക്കൽ എത്തിയതിനു പിന്നിൽ ഒരു കഥയുണ്ട്. ആദി കടലായിയിൽ ആയിരുന്നു പണ്ട് ഈ ക്ഷേത്രം. ടിപ്പുവിന്റെ ആക്രമണകാലത്ത് ക്ഷേത്രത്തെ രക്ഷിക്കാൻ മാർഗ്ഗങ്ങളൊന്നുമില്ലാതിരുന്നപ്പോൾ പൂജാരി വിഗ്രഹവുമെടുത്ത് ചിറയ്ക്കലേക്കു പോന്നുവെന്നാണ് കഥ. എങ്ങനെയോ വിഗ്രഹത്തിന്റെ ഒരു കൈ നഷ്ടപ്പെടുകയും ചെയ്തു. ആദികടലായി എന്ന കടൽത്തീരത്തുനിന്ന് ചിറയ്ക്കലെത്തിയപ്പോഴും ക്ഷേത്രം കടലായി എന്നുതന്നെ വിളിക്കപ്പെട്ടു.

* * *

ചിറയിൽ ഓളങ്ങളുണ്ടായിരുന്നില്ല. സൂര്യൻ അപ്പോൾ ചിറയുടെ ഏതാണ്ട് തെക്കേഅററത്ത് എത്തിയിരുന്നു. പടവുകളിൽ വലിയ തിരക്കില്ല. കുട്ടികൾ ഉച്ചത്തിൽ കൂകി വെള്ളത്തിലേക്കു ചാടുന്നു. ഒരു പക്ഷേ ഈ ചിറയുടെ സാന്നിദ്ധ്യമായിരിക്കണം ചിറയ്ക്കൽ എന്ന പേരിനു കാരണം. അതല്ലെന്നും അഭിപ്രായമുണ്ട്. ഇവിടെ പണ്ട് ചേരികളായിരുന്നുവത്രേ. ചേരിക്കലാണത്രേ ചിറയ്ക്കലായത് (?). പതിനഞ്ച് ഏക്കർ വരുന്ന ഈ ചിറ കൃത്രിമമായി സൃഷ്ടിച്ചതാണ്. പണ്ടു കാലത്ത് ഇതു ബൊമ്മച്ചേരി ചിറ എന്ന പേരിലാണത്രേ അറിയപ്പെട്ടിരുന്നത്. അന്ന് ഈ ചിറയ്ക്കു ചുററും നമ്പ്യാരന്മാരായിരുന്നു താമസിച്ചിരുന്നത്. വളപട്ടണം ആസ്ഥാനമായി വാണിരുന്ന രാജവംശം കൂടുതൽ സുരക്ഷിതമായ സ്ഥാനം തേടി ഈ ചിറയുടെ കരയിൽ എത്തിയെന്നും അങ്ങനെ ഇവിടെ ചിറയ്ക്കൽ കോവിലകം ഉണ്ടായി എന്നുമാണ് ഒരു കഥ. (ഇതു ചരിത്രമല്ല.) രാജവംശം വന്ന് നമ്പ്യാരന്മാരെ ആട്ടിപ്പായിച്ചുവത്രേ. വളപട്ടണംകോട്ട വാണവർ ചിറയുടെ കരയിൽ കൊട്ടാരം പണിതു. ഏതാനം ദശകങ്ങൾക്കുമുമ്പുവരെ അന്യർക്ക് ഈ ചിറ ഉപയോഗിക്കാൻ അനുവാദം ഉണ്ടായിരുന്നില്ല. വിശാലമായ ചിറ വരമ്പിലൂടെ നടക്കുവാൻ തന്നെ അന്യരെ അനുവദിച്ചിരുന്നില്ല. ഇന്നും ചിറ കോവിലകത്തിന്റെ സ്വത്താണ്. പക്ഷേ, ഇന്ന് ഈ വഴി ആർക്കും കടന്നുപോകാം. ഈ ചിറയിൽ ആർക്കും കുളിക്കാം. ഇത് ഇന്ന് ചിറയ്ക്കൽ ഗ്രാമത്തിന്റെ പൊതുസ്വത്തായി മാറിയിരിക്കുന്നു. തെക്കേക്കരയിൽ, കോവിലകത്തെ അംഗങ്ങൾ മാത്രം ഉപയോഗിക്കുന്ന ഒരു കടവുണ്ട്. അവരുടെ ഉപയോഗത്തിനു മാത്രമേ ആ കടവ് തുറക്കാറുള്ളൂ. വടക്കേക്കരയിൽ ലോറികളും കാറുകളുംവരെ കഴുകുന്നു. ചിറയുടെ തെക്കേക്കരയിൽ ഹാൻഡ്‌ലൂം ഫൈനാൻസ് കോർപ്പറേഷന്റെ ഒരു മില്ല് ഉയർന്നുവന്നുകഴിഞ്ഞു. ഈ മില്ല് പ്രവർത്തനം തുടങ്ങുന്നത് ആശങ്കയോടെ കാത്തിരിക്കുകയാണ് കോവിലകം അംഗങ്ങൾ. മില്ലിലെ മലിനജലം മുഴുവൻ ചിറയിലേക്ക് ഒഴുകിയെത്തുമോ? അല്ലെങ്കിൽത്തന്നെ വടക്കേക്കരയെക്കാൾ അശുദ്ധമായിക്കഴിഞ്ഞു തെക്കേപടിഞ്ഞാറേ കര. ഈ ചിറയിലെ അശുദ്ധി ഒഴുക്കികളയാൻ ആരും ശ്രദ്ധിക്കാറില്ല. ഗ്രാമത്തിലെ മുഴുവൻ അശുദ്ധിയും ചിറയിൽ അടിഞ്ഞുകൂടുന്നു. ഓരോ കുളികഴിയുമ്പോഴും ഈ ചിറയിൽനിന്ന് ഒരു മനുഷ്യന് എന്തായിരിക്കും ലഭിക്കുക?

കോവിലകത്തിന്റെ കവാടം അടച്ചിട്ടുണ്ടായിരുന്നില്ല. ക്ഷേത്രത്തിന്റെ ചുററമ്പലംപോലെ ഉയർത്തിക്കെട്ടിയ കവാടം. കവാടത്തിന്റെ പടിക്കെട്ടിൽ കുറച്ച് ചെറുപ്പക്കാർ കൂടിയിരിക്കുന്നു. ഞങ്ങൾക്കുവേണ്ടി അവർ വഴിതന്നു. അകത്തു കടക്കവേ ഞാൻ ശ്രദ്ധിച്ചു ഇത് കവാടം മാത്രമല്ല. ഇതൊരു കാവൽപ്പുര കൂടിയായിരുന്നു. കാവൽപ്പുരയെ കൊച്ചുകൊച്ച് അറകളായി മാററിയിരിക്കുന്നു. അറകളിൽ ഓരോന്നിലും ഓരോ കൊച്ചു കുടുംബം പാർപ്പുറപ്പിച്ചിരിക്കുന്നു. ജീർണ്ണതയുടെ ഗന്ധം തങ്ങിനിൽക്കുന്ന അറകൾ. പായൽ പിടിച്ച് കറുത്ത ചുവരുകൾ.

കാവൽപ്പുരയുടെ ഇടനാഴിയിലൂടെ ഞങ്ങൾ കൊട്ടാരത്തിന്റെ മുററത്തെത്തി. ശരിക്കു പറഞ്ഞാൽ ഇവിടെ മുററമില്ല. പുല്ലു പടർന്ന ചെറിയ പറമ്പ്. കാവൽപ്പുരയിൽനിന്ന് ഏതാണ്ട് പത്തടി അകലം കാണും കൊട്ടാരത്തിലേക്ക്. കൊട്ടാരമുററത്തുതന്നെയുണ്ട് ഒരു വലിയ കുഴി. കുറച്ചുനാൾ മുമ്പ് ഒരു കിണർ കുഴിക്കുവാൻ ശ്രമിച്ചതാണത്രേ. ശ്രമം പിന്നെ എന്തുകൊണ്ടോ ഉപേക്ഷിച്ചു. ഇപ്പോൾ കുഴിയിൽ ചെളി കെട്ടിക്കിടക്കുന്നു. പണ്ടെന്നോ വെള്ള പൂശിയ ഒരു ചെറിയ കെട്ടിടം. ഇതിനെങ്ങനെ കൊട്ടാരം എന്ന പേർ കിട്ടിയെന്ന് നിങ്ങൾ അതിശയിക്കും. പായൽ പിടിച്ച് കോലംകെട്ട ചുവർ. ചുററുപുരയെ കൊട്ടാരവുമായി ബന്ധിപ്പിച്ചിട്ടുണ്ട്.

വലിയ തമ്പുരാനെ കാണാനായി ഞങ്ങൾ കൊട്ടാരത്തിന്റെ പുറത്തു കാത്തുനിന്നു. സേവകരും പരിചാരകരും ഇല്ലാത്ത ആ കൊട്ടാരപ്പറമ്പിൽ നിൽക്കേ ഞാൻ ഓർത്തു. ഈ കൊട്ടാരത്തിന്റെ മുന്നിലൂടെ എത്രയോ കാലങ്ങൾ കടന്നുപോയിരിക്കുന്നു. ഈ കൊട്ടാരത്തിനുള്ളിൽ നിന്ന് എത്രയോ ശാസനകൾ വന്നിരിക്കണം. എനിക്കു ചിറയ്ക്കൽ കോവിലകത്തിന്റെ ചരിത്രം അറിവുണ്ടായിരുന്നില്ല. എവിടെനിന്നൊക്കെയോ കിട്ടിയ അസ്പഷ്ടങ്ങളായ ചില കഥകൾ മാത്രമേ എന്റെ മനസ്സിലുണ്ടായിരുന്നുള്ളൂ. കോലം (തോണി) വഴി കടൽകടന്ന് ഏഴിമലയിലെ നെന്മേനിവാക (മൂഷികം) ക്കാട്ടിലെത്തിയ ക്ഷത്രിയ രാജ്ഞിയെപ്പററിയുള്ള ഐതിഹ്യത്തിന്റെ ഒരു തുണ്ട്. മൂഷികവംശത്തെയും കോലസ്വരൂപത്തെയും അവയുടെ ശാഖയായ ചിറയ്ക്കൽ കോവിലകത്തെയുംപററി അവ്യക്തങ്ങളായ മറെറന്തൊക്കെയോ ഐതിഹ്യങ്ങൾ. പിന്നെ ചിറയ്ക്കൽ രാജകുമാരിയെ അറയ്ക്കൽ ബീവിയാക്കിയ ചരിത്രപ്രസിദ്ധമായ ആ പഴയ കളി. ചിറയ്ക്കൽ ജന്മിത്വത്തിനെതിരെ ആഞ്ഞടിച്ച കരിവള്ളൂർ...പിന്നെ എന്തുണ്ട്? ഞാൻ ഓർത്തുനില്ക്കേ തമ്പുരാൻ ഞങ്ങളെ അകത്തേക്കു വിളിപ്പിച്ചു. കൊട്ടാരത്തിന്റെ കോലായയിൽ കയറവേ ഞാൻ ശ്രദ്ധിച്ചു. ചാണകംപൂശി മിനുക്കിയ കോലായ. ചുവരിൽ കരിക്കട്ടകൊണ്ട് കുട്ടികൾ കോലങ്ങൾ വരച്ചിരിക്കുന്നു. സായാഹ്നം എത്തിയതേയുള്ളൂ. എങ്കിലും അകത്ത് ഇരുട്ടായിരുന്നു. വൈദ്യുതലൈററ് ഉണ്ടാകുമോയെന്ന് ഞാൻ അന്വേഷിച്ചില്ല. ആ ഇരുട്ടിലൂടെ ഞങ്ങൾ ഉള്ളിലേക്കു നടന്നു. ഉൾമുറി കഴിഞ്ഞ് പുറത്ത് മുകളിലേക്ക് ഒരു കോണി. പലകക്കോണിയിൽ സൂക്ഷിച്ചു കാൽവച്ചില്ലെങ്കിൽ തെന്നും. കോണി ഒരു വരാന്തയിൽ അവസാനിച്ചു. പൊടിയടഞ്ഞ ഇടനാഴിയിലൂടെ തമ്പ്രാന്റെ മുറിയിലെത്തി. ഇവിടെ വെളിച്ചമുണ്ട്. മൊസെയ്ക്കിട്ട തറ. മുറിയല്പം പരിഷ്കരിച്ചതാണ്. പുതിയ ജനാലകൾ. തമ്പ്രാൻ കസാലയിൽ ചാരിയിരുന്നു. വെള്ള മുണ്ടും അരക്കൈയൻ ബനിയനും ധരിച്ച തമ്പ്രാൻ. തോളിൽ ഒരു കട്ടിക്കൂടിയ വെളുത്ത തോർത്ത്. എന്താണ് വിശേഷം എന്ന മട്ടിൽ അദ്ദേഹം ഞങ്ങളെ നോക്കി ഇരുന്നു. തമ്പ്രാന്റെ മുഖത്ത് ഗൗരവം ഉണ്ടായിരുന്നില്ല. മലബാറിലെ ഒരു സാധാരണ കർഷകന്റെ രൂപവും ഭാവവും. കവിളൊട്ടിയ തമ്പ്രാന്റെ പല്ലുകളൊക്കെ കൊഴിഞ്ഞുവെന്നു തോന്നി. ഞാൻ ചോദിച്ചു, എത്രയായി പ്രായമെന്ന്. അദ്ദേഹം കൂട്ടിനോക്കി. "1083 ലാണ് ഞാൻ



ചിറയ്ക്കൽ നാടുവാഴി



വലിയ തമ്പുരാട്ടി










ജനിച്ചതു്...ഇപ്പോൾ എഴുപത്തി നാലായി അല്ലേ?" സംശയത്തോടെ അദ്ദേഹം ഞങ്ങളെ നോക്കി. ഞാൻ തമ്പ്രാന്റെ വേഷങ്ങൾ ശ്രദ്ധിക്കുകയായിരുന്നു. അവസാനം തമ്പ്രാക്കന്മാരെല്ലാം മനുഷ്യരായിരിക്കുന്നു. മനുഷ്യരായപ്പോൾ പലർക്കും ജീവിക്കാൻ കഴിയാതായി എന്നതു് മറ്റൊരു കഥ. ചിറയ്ക്കൽ തമ്പുരാന് പക്ഷ, അത്ര പ്രശ്നങ്ങളുണ്ടായില്ല. കാരണമുണ്ടു്. എത്രയോ ദശകങ്ങൾക്ക് മുമ്പ് ചിറയ്ക്കൽ തമ്പുരാക്കന്മാർ സാധാരണ മനുഷ്യരായിത്തീർന്നു. ബ്രിട്ടീഷ് ഭരണം ഏല്പിച്ച ആഘാതങ്ങൾക്കുപിന്നാലെ കർഷക പ്രസ്ഥാനവും കമ്മ്യൂണിസ്റ്റു പ്രസ്ഥാനവും ചെങ്കൊടികളുമായെത്തിയപ്പോൾ ചിറയ്ക്കൽ ജന്മിത്വത്തിന് പിന്നെ പിടിച്ചുനില്ക്കാൻ കഴിയാതായി. ചന്ദ്രഗിരിയും തേജസ്വിനിയും വളപട്ടണംപുഴയും ചുവന്നു കലങ്ങിയപ്പോൾ ചിറയ്ക്കൽ കോവിലകം ഞെട്ടിയുണർന്നു. കരിവള്ളൂർ ഗർജ്ജിച്ചപ്പോൾ ചിറയ്ക്കൽ തമ്പുരാക്കന്മാർക്ക് ശബ്ദങ്ങൾ നഷ്ടമായി.

ഞാൻ തമ്പ്രാനോടു് ഐതിഹ്യങ്ങൾ ചോദിച്ചു. തോളത്തു് തോർത്തു് ഒന്നുകൂടി ശരിയാക്കി തമ്പ്രാൻ നിവർന്നിരുന്നു. വിദൂരതയിലേക്കു നോക്കി അദ്ദേഹം ഓർമ്മകൾ ചികഞ്ഞു. വളപട്ടണംകോട്ട വാണവരുടെ ഐതിഹ്യങ്ങൾ എവിടെനിന്നൊക്കെയോ അദ്ദേഹം തേടിയെടുത്തു. അടുക്കുകളില്ലാതെ തെന്നിവീണ കഥകൾ. ഏഴിമലയിലെ മൂഷിക രാജഞി. മൂഷികവംശത്തിൽനിന്ന് കോലത്തിരി. കോലത്തിരിയും സാമൂതിരിയും തമ്മിലുള്ള തർക്കം. പിന്നെ കോലത്തിരി ചിറയ്ക്കലിൽ ഒതുങ്ങിയ കഥ. നീണ്ടുനീണ്ടു പോകേണ്ടിയിരുന്ന ഐതിഹ്യങ്ങളെ തമ്പ്രാൻ പത്തു് പതിനഞ്ചു് മിനിററുകളിലൊതുക്കി. എന്നിട്ടു് പറഞ്ഞു, "ഒക്കെ ഓർമ്മയില്ല. നിങ്ങൾക്കു് അറിയില്ലേ..." തമ്പ്രാന്റെ ഓർമ്മകളിൽ മഞ്ഞൽ വീണിരിക്കുന്നു. എന്റെ മനസ്സിലുള്ളതിനേക്കാൾ ഒന്നും തമ്പ്രാൻ പറഞ്ഞില്ല. തന്റെ മുത്തശ്ശിയിൽനിന്നു വീണുകിട്ടിയ കഥകളേ തമ്പ്രാന്റെ മനസ്സിലുള്ളൂ. ഈ തമ്പ്രാനും, ഈ തമ്പ്രാന്റെ മുന്നാലെയുള്ള തമ്പ്രാനും സ്ഥാനങ്ങൾ ഏറ്റെടുക്കുന്നതിനും എത്രയോമുമ്പ് കോവിലകം വെറുമൊരു പഴയ തറവാടിന്റെ നിലയിലെത്തി. ചിറയ്ക്കൽ കോവിലകത്തിന്റെ ഓർമ്മയ്ക്കായി ഇനി ഇവിടെ ഈ പഴയ കൊട്ടാരവും വലിയതമ്പ്രാന്റെ സ്ഥാനവും മാത്രമേയുള്ളൂ. പിന്നെ, ഈ ചിറ. ഇതു് ഇവിടെ ഏറെനാൾ ഉണ്ടായേക്കും. ചിറയ്ക്കൽ ഗ്രാമത്തിന് ഈ ചിറ വേണ്ടാതാകുന്നതുവരെ. പിന്നെ എല്ലാം കാലത്തിൽ ലയിച്ചുപോകും.

തമ്പ്രാന്റെ ഉൾമിഴികളിൽ കാലത്തിന്റെ തിരകളുണ്ടായിരുന്നു. തീരങ്ങളിൽ എത്താതെ ആ തിരകൾ ശാന്തമായി അലഞ്ഞു് അടങ്ങി. തമ്പ്രാൻ പറഞ്ഞു: "എനിക്കു് ഓർമ്മവെയ്ക്കുമ്പോൾ എല്ലാം കഴിഞ്ഞിരുന്നു." ജനലഴികളിലൂടെ തമ്പ്രാൻ വിദൂരതയിലേക്കു നോക്കി. ആയില്യം തിരുനാൾ രാമവർമ്മ വലിയ രാജാവായിരിക്കും, ഒരു പക്ഷേ ചിറയ്ക്കൽ പ്രതാപത്തിന്റെ അവസാനത്തെ കണ്ണി.



ചിറയ്ക്കൽ
ടി. ബാലകൃഷ്ണൻനായർ

കരിവള്ളൂരിൽ കർഷകസമരം കത്തിപ്പടർന്നപ്പോൾ ആയില്യം തിരുനാളായിരുന്നു വലിയരാജാവ്. വലിയതമ്പ്രാൻ കർഷകസമരത്തെപ്പററിയൊന്നും വാചാലനായില്ല. പാട്ടമായി പിടിച്ച നെല്ല് കടത്തിക്കൊണ്ടു പോകുന്നതിനെ ചൊല്ലിയായിരുന്നു നാടുവാഴിയായ വലിയ രാജാവും കൃഷിക്കാരും തമ്മിൽ തർക്കമുണ്ടായതു്. നാട്ടിലെ ഭക്ഷണക്ഷാമത്തെ കരുതി അക്കൊല്ലം പാട്ടനെല്ല് കടത്തിക്കൊണ്ടു പോകരുതെന്ന് കൃഷിക്കാർ ജന്മിയെ അറിയിച്ചു. ജന്മി അതു വകവച്ചില്ല. ആ നിഷേധത്തിനെതിരെ കരിവള്ളൂർ ഗർജ്ജിച്ചു. ജന്മിത്വത്തെ സഹായിക്കാൻ പട്ടാളമെത്തി. അങ്ങനെ മലബാറിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ഐതിഹാസികമായ ചരിത്രത്തിൽ കരിവള്ളൂരിന്റെ ഗാഥ കുറിക്കപ്പെട്ടു. ചുററും പടർന്ന അമർഷത്തിന്റെ അഗ്നിശൈലങ്ങൾക്കുള്ളിൽ ചിറയ്ക്കലിന് പ്രതാപങ്ങൾ കാണിക്കാൻ കഴിയാതായി.

ആയില്യം തിരുനാൾ വലിയ രാജാവ് പലതുകൊണ്ടും ശ്രദ്ധേയനായിരുന്നു. സാഹിത്യത്തിലും കലകളിലും നിപുണനായിരുന്ന രാജാവ് ഒരു സംസ്കൃത പണ്ഡിതനുമായിരുന്നു. രാജാവായിരുന്നു ചിറയ്ക്കൽ രാജാസ് സ്കൂൾ സ്ഥാപിച്ചതു്. കോൺഗ്രസ്സിന്റെ സ്വാതന്ത്ര്യസമര പ്രവർത്തനങ്ങൾക്ക് അദ്ദേഹം സഹായം നൽകുകയും ചെയ്തു. ഈ ആയില്യം തിരുനാളിനെ ഓർക്കാൻ മറ്റൊരു കാരണവും ഉണ്ടു്. കോലത്തിരി വംശത്തിൽ, സാഹിത്യപാരമ്പര്യം അപൂർവ്വമായി പുലർത്തിയിരുന്ന രാജാക്കന്മാരിൽ ഒരാളായിരുന്നു രാമവർമ്മ വലിയ രാജാവ്. പണ്ടൊരു കോലത്തിരി. രാജാവിന്റെ മുന്നിൽ ചെറുശ്ശേരി ഇരുന്നു് കൃഷ്ണഗാഥ പാടി. പിന്നെ ഈ കോവിലകത്തിന് ഒരു ചെറുശ്ശേരിയെ സൃഷ്ടിക്കാൻ കഴിഞ്ഞില്ല. ആയില്യം തിരുനാൾ ആ കുറവ് പരിഹരിക്കാൻ ശ്രമിച്ചു. കുട്ടമത്തിന് മഹാകവി പട്ടം നൽകി ബഹുമാനിച്ചതും ആയില്യംതിരുനാളാണ്. കൂട്ടത്തിൽ പറയട്ടെ, പുതിയ തലമുറയ്ക്ക് ഓർക്കാൻ കഴിയുന്ന ഒരു പേരുകൂടി ഉണ്ടു്. അതും ആയില്യം തിരുനാളുമായി ബന്ധപ്പെട്ടതാണ്. മലയാളസാഹിത്യത്തിന് മറക്കാൻ കഴിയാത്ത ചിറയ്ക്കൽ ടി. ബാലകൃഷ്ണൻനായർ – ഈ ആയില്യം തിരുനാൾ രാമവർമ്മ മഹാരാജാവിന്റെ മകനാണ്.

ചിറയ്ക്കൽ തമ്പുരാനും കെട്ടിലമ്മയും



ബാലകൃഷ്ണൻ നായരുടെ അനുജൻ, പ്രസിദ്ധ ചിത്രകാരനും കളരിപ്പയറ്റ് വിദഗ്ദ്ധനുമായ ശ്രീധരൻ നായരുടെ പേരും ഓർക്കപ്പെടേണ്ടതാണ്.

കലയ്ക്കും സാഹിത്യത്തിനും ഊർജ്ജം നൽകുന്ന ഒരു ഫ്യൂഡൽ സംവിധാനത്തിന്റെ എല്ലാ സവിശേഷതകളും നിലവിലുണ്ടായിരുന്നിട്ടും, എന്തുകൊണ്ടോ ഈ കോവിലകത്ത് ഒരു രാജാ രവിവർമ്മയോ, ഒരു രാജരാജവർമ്മയോ ഒരു കേരളവർമ്മയോ, ഒരു കേണൽ ഗോദവർമ്മരാജയോ ജനിച്ചില്ല. കമ്മ്യൂണിസത്തിന്റെ ചെങ്കനലുകൾക്കുള്ളിൽ കഴിയവേ, ഈ കോവിലകത്തിനുള്ളിൽ നിന്ന് ഒരു ഇങ്ക്വിലാബിന്റെ ശബ്ദവും മുഴങ്ങിയില്ല.

ആയില്യം തിരുനാളിനു ശേഷം രാമവർമ്മ വലിയരാജാവ് അധികാരം ഏറ്റെടുത്തു. ഇദ്ദേഹമായിരുന്നു കോവിലകത്തെ ആദ്യത്തെ ഗ്രാഡ്വേറ്റ്. കോവിലകത്തെ വലിയതമ്പുരാനായി ഭരിക്കവേ തന്നെ രാമവർമ്മ ഒരു സർക്കാർ ഉദ്യോഗം വഹിച്ചു. റെയിൽവേയിൽ ആഡിറ്റർ ഉദ്യോഗം. 'റെയിൽവേ തമ്പുരാ'ന്റെ കാലത്താണ് 1956-ൽ കോവിലകം സ്വത്തുക്കൾ ഭാഗംവച്ചത്. അതോടെ കോവിലകം ഓരോ കൊച്ചുകൊച്ചു തറവാടുകളായി വേർപിരിഞ്ഞു. കൊട്ടാരവും ക്ഷേത്രങ്ങളും ചിറയും സ്കൂളും മറ്റും പൊതുസ്വത്തായി നിലനിറുത്തി. വലിയമ്പ്രാന്റെ ചുമതലയിലാക്കി. ചുരുക്കത്തിൽ വലിയമ്പ്രാക്കന്മാർക്കു ഭരിക്കാൻ ഏറെയൊന്നും ഇല്ലാതായി. കോവിലകത്തെ കല്യാണം, മരണം തുടങ്ങിയുള്ള പൊതുചടങ്ങുകളിലെ കാർമ്മികത്വത്തിൽ ഒതുങ്ങി തമ്പ്രാന്റെ പദവി. സ്വത്തുക്കളാകട്ടെ, ഓരോരുത്തരുടെ പേരിലും ഏക്കർ കണക്കിന് ഉണ്ടായിരുന്നു. എന്നാൽ ഈ സ്വത്തുക്കളൊന്നും നേരിട്ടുള്ള നിയന്ത്രണത്തിലായിരുന്നില്ല. ഒക്കെ ജന്മം റൈറ്റ്സ് ആയിരുന്നു. ഭൂപരിഷ്കരണം നടപ്പിലായപ്പോൾ ജന്മം റൈറ്റ്സിനു നിലനില്പില്ലാതായി. സ്വത്തുക്കളൊക്കെ കുടിയാന്മാരുടെ കൈവശം എത്തിച്ചേർന്നു. കടൽതൊട്ട് കടകമലവരെയും ചന്ദ്രഗിരിപ്പുഴ മുതൽ കോരപ്പുഴവരെയും ഭരിച്ചിരുന്നവർ, അവസാനം ചിറയ്ക്കൽ ചിറയുടെ തീരത്തെ കോവിലകങ്ങളിൽ ഒതുങ്ങി. ഒരു പക്ഷേ, കോവിലകത്തിന്റെ ഭൂസ്വത്ത് എന്നു പറഞ്ഞ് എടുത്തുകാട്ടാൻ വലുതായൊന്നും ഇല്ലാത്ത ഈ അവസ്ഥ മറ്റൊരു കോവിലകത്തിനും ഉണ്ടായിക്കാണില്ല. നെൽപ്പാടങ്ങളും തെങ്ങിൻതോപ്പുകളും ഇല്ലാതായ അവസ്ഥയിൽ അവർ ദുരിതത്തിലേക്കു വീഴേണ്ടതായിരുന്നു. എന്തുകൊണ്ടോ ഭാഗ്യം അവരെ അനുഗ്രഹിച്ചു. തമ്പുരാക്കന്മാർക്കു ഭേദപ്പെട്ട സർക്കാർ ഉദ്യോഗങ്ങൾ ലഭിച്ചു. പിന്നെ, കോവിലകത്ത് ഒട്ടനവധി വക്കീൽ തമ്പുരാക്കന്മാരും സൂപ്രണ്ട് തമ്പുരാക്കന്മാരും പ്രസിഡന്റ് തമ്പുരാക്കന്മാരും, ഹെഡ്മാസ്റ്റർ തമ്പുരാക്കന്മാരും ക്ലാർക്ക് തമ്പുരാക്കന്മാരും പ്യൂൺ തമ്പുരാക്കന്മാരും പട്ടാളം തമ്പുരാക്കന്മാരും ഉണ്ടായി. ഇന്ന് കോവിലകത്ത് ഡോക്ടർ തമ്പുരാക്കന്മാരും എഞ്ചിനീയർ തമ്പുരാക്കന്മാരും ലക്ചറർ തമ്പുരാക്കന്മാരും ഉണ്ട്.

എങ്കിലും ഇടയ്ക്ക് അവരിൽ ചിലർക്ക് ചില ദുരിതങ്ങളുണ്ടായി. പലരും സാമ്പത്തികമായി ഏറെ ബുദ്ധിമുട്ടി. വിദ്യാഭ്യാസമില്ലാത്ത തമ്പുരാക്കന്മാരും അവരുടെ കുടുംബങ്ങളും പ്രത്യേകിച്ചും ബുദ്ധിമുട്ടിലായി. ശാന്തസദനം, മാളികന്നാഴ, ഭവനവിലാസം തുടങ്ങിയ പേരുകളുള്ള കോവിലകങ്ങൾ അവർക്കു വിൽക്കേണ്ടിവന്നു. ചിറയുടെ കിഴക്കും പടിഞ്ഞാറുമുള്ള കോവിലകങ്ങളോടുചേർന്ന് ഇപ്പോൾ ആധുനിക ബംഗ്ലാവുകൾ ഉയർന്നു വന്നിരിക്കുന്നു. കണ്ണൂരിലെ പുതിയ പണക്കാർ ചിറയ്ക്കൽ താവളം ഉറപ്പിച്ചുകഴിഞ്ഞു. ഇന്ന് ചിറക്കരയിൽ നിന്നാൽ, ഒരു കാലത്തിന്റെ പതനവും മറ്റൊരു കാലത്തിന്റെ ഉയർച്ചയും നിങ്ങൾക്കു കാണാം. തെക്കേക്കരയിൽ പഴയ കോവിലകത്തിനു അരികിൽ ഒരു കമ്പനി ഉയർന്നുവരുന്നു. ഇനി കൊട്ടാരവും, കിഴക്കേ കോവിലകവും പടിഞ്ഞാറേ കോവിലകവും, പഴയ കോവിലകത്തിന്റെ ഒരു ഭാഗവും ബാക്കി. ചരിത്രത്തിനു ഓർക്കാൻവേണ്ടി എത്രനാൾ ഇതു ഉണ്ടാകുമോ, ആവോ? ഒന്നും ഉറപ്പിക്കാൻ കഴിയില്ല. നാളെ ഇവിടെ "കൊട്ടാരം വില്പാനുണ്ട്" എന്ന ബോർഡ് തൂങ്ങാനിടവരുമോ, ആവോ. പുതിയ തലമുറയുടെഹൃദയത്തിൽപ്പോലും ഈ കൊട്ടാരവും കോവിലകങ്ങളും ഒരു നൊസ്റ്റാൾജിയപോലെ പടർന്നുനിൽക്കുന്നില്ല. അവരൊക്കെ വിദ്യാഭ്യാസം നേടി, പുതിയ മേഖലകളിലേക്കു കുതിക്കാനുള്ള തിടുക്കത്തിലാണ്.

വലിയ തമ്പുരാൻ



ഇടയ്ക്ക് എവിടെയോ വച്ച്, എന്റെ മുന്നിലിരിക്കുന്ന വലിയതമ്പുരാനെ ഞാൻ മറന്നുപോയി. അദ്ദേഹം നിശ്ശബ്ദനായിരുന്നു. ഞങ്ങളുടെ കൈയിൽ കെട്ടിലമ്മ തയ്യാറാക്കിയ ചായ ഉണ്ടായിരുന്നു. ഞാൻ വീണ്ടും തമ്പ്രാന്റെ കണ്ണുകളിൽ നോക്കി. അധികാരങ്ങളില്ലാത്ത വലിയ രാജാവ്. ശാസനങ്ങൾ പുറപ്പെടുവിക്കാൻ അവകാശമില്ല. വാരവുമില്ല പാട്ടവുമില്ല. എങ്കിലും എഴുപത്തിനാലുകാരനായ വലിയതമ്പുരാൻ, തൃക്കേട്ട തിരുനാൾ സി. കെ. കേരളവർമ്മ വലിയരാജാവായി, ചിറയ്ക്കൽ കോവിലകം ഭരിക്കുന്നു. കോവിലകത്തെ ഏറ്റവും സീനിയറായ അംഗമായിരിക്കും വലിയ രാജാവ്. എന്നുകരുതി അന്യകോവിലകങ്ങളിൽ നിന്ന് ഇവിടെ വിവാഹബന്ധം സ്ഥാപിച്ചവർക്ക് വലിയരാജാവാകാൻ കഴിയില്ല. കോവിലകത്തെ തന്നെ ഏറ്റവും പ്രായം കൂടിയ തമ്പുരാട്ടിയായിരിക്കും വലിയതമ്പുരാട്ടി. വലിയമ്പ്രാന്റെ ഭാര്യയ്ക്ക് വലിയതമ്പുരാട്ടി പദവി കിട്ടില്ല.

1978-ലാണ് കേരളവർമ്മ തമ്പുരാൻ വലിയരാജാവായത്. അദ്ദേഹത്തിന് വിദ്യാഭ്യാസമോ മറ്റു തൊഴിലുകളോ ഉണ്ടായിരുന്നില്ല. (ഇദ്ദേഹത്തിനു തൊട്ടുമുമ്പ് ഉണ്ടായിരുന്ന വലിയരാജാവ് ഒരു അസിസ്റ്റന്റ് പബ്ലിക് പ്രോസിക്യൂട്ടർ ആയിരുന്നു). തമ്പുരാൻ രണ്ട് വിവാഹം കഴിച്ചിട്ടുണ്ട്. ആദ്യഭാര്യ മരിച്ചു. ആദ്യഭാര്യയിൽ ആറു കുട്ടികളുണ്ട്. അവരിൽ ഉയർന്ന ഉദ്യോഗമുള്ളവരാണ് രണ്ട് ആൺമക്കൾ. ബാക്കിയുള്ള നാല് പെൺമക്കളും നല്ല നിലയിൽ ജീവിക്കുന്നു. പക്ഷേ, അവരാരും തന്നെ തമ്പ്രാനൊപ്പം താമസമില്ല. വർഷത്തിൽ ഒരിക്കലോ, വർഷങ്ങൾ കൂടുമ്പോഴോ, അവർ തമ്പ്രാനെ സന്ദർശിച്ചാലായി. ഇപ്പോൾ ഈ ഇരുണ്ട കൊട്ടാരത്തിനുള്ളിൽ തമ്പ്രാനും കെട്ടിലമ്മയും (രണ്ടാം ഭാര്യ) മാത്രമേയുള്ളു. ഈ വയസ്സുകാലത്ത് മക്കളിൽ ആരോടെങ്കിലും ഒപ്പം ചെന്നു താമസിക്കാതെ തമ്പ്രാനെന്തിന് ഈ ഇരുണ്ട കൊട്ടാരത്തിൽ കഴിയുന്നുവെന്ന് ആരും സംശയിച്ചുപോകും. പ്രത്യേകിച്ച് അധികാരങ്ങൾ ഒന്നുമില്ലാത്ത ഈ അവസ്ഥയിൽ ഇവിടെ കഴിയുന്നതിൽ എന്താണ് അർത്ഥം. വലിയമ്പ്രാന്റെ സ്വത്ത് എന്നു പറയാൻ ഈ കൊട്ടാരവും അതിനുചുറ്റുമുള്ള പറമ്പുമേയുള്ളു. പിന്നെയുള്ളത് 37 ക്ഷേത്രങ്ങളുടെ ഭരണാധികാരി എന്ന സ്ഥാനമാണ്. കൂടാതെ സ്കൂളുകളുടെ മാനേജ്മെന്റ് സ്ഥാനവും. നൂറ്റി ഇരുപതിൽപ്പരം വരുന്ന കോവിലകം അംഗങ്ങളുടെമേൽ യാതൊരുവിധ നിയന്ത്രണങ്ങളും ഏർപ്പെടുത്താൻ വലിയ രാജാവിന് അവകാശമില്ല, അധികാരവുമില്ല. അദ്ദേഹത്തിന്റെ അധികാരം സ്വന്തം കുടുംബത്തിൽ ഒതുങ്ങിനിൽക്കുന്നു.

പിറ്റേന്ന്, മദ്ധ്യാഹ്നത്തിലാണ് ഞങ്ങൾ ചിറയ്ക്കലെത്തിയത്. പഴയ കോവിലകത്തിന്റെ മുന്നിൽവച്ച് ഞങ്ങൾ ചിരുതിയെ കണ്ടു. ചുളിഞ്ഞ് ഉണങ്ങിയ ചിരുതി വല്ലാതെ വിയർത്തിരുന്നു. ചിരുതിയുടെ മൂക്കിൽ കറുത്ത മൂക്കുത്തി. കോവിലകത്ത് അവശേഷിക്കുന്ന പഴയ വാല്യക്കാരികളിൽ ഒരാളാണ് മാറുമറയ്ക്കാത്ത, വെളുത്ത് ചുളിഞ്ഞ ചിരുതി. ഭവ്യതയോടെ ചിരുതി ഞങ്ങൾക്കു വഴി തന്നു. ഞാൻ ചോദിച്ചു, എത്രയായി പ്രായമെന്ന്. ചിരുതി കണക്കുകൂട്ടി. കൂട്ടിയിട്ടും കുറച്ചിട്ടും കണക്കു ശരിയാകുന്നില്ല. അവസാനം എൺപതു കഴിഞ്ഞുവെന്ന് ഞങ്ങൾ ഉറപ്പിച്ചു. കോവിലകത്തിന്റെ എത്രയോ കഥകൾ ചിരുതിയുടെ മനസ്സിലുണ്ട്. വിറച്ചു വിറച്ച് ചിരുതി എന്തൊക്കെയോ പുലമ്പി. എനിക്കൊന്നും വ്യക്തമായില്ല. തൊണ്ണൂറ്റിരണ്ടിൽ തീപ്പെട്ട തമ്പുരാനെപ്പറ്റി, തിരുവേളി കഴിഞ്ഞയുടൻ അമ്മിണിയമ്മ തമ്പുരാട്ടി "പുറത്തായ"തിനെപ്പറ്റി, മനോരമത്തമ്പുരാട്ടിയുടെ വേളിയെക്കുറിച്ച്. അങ്ങനെ എന്തൊക്കെയോ. ഒക്കെ പറയുമ്പോൾ ചിരുതി തൊഴുതിരുന്നു. കല്യാണം കഴിഞ്ഞ്, കോവിലകത്ത് താമസിക്കാൻ കഴിയില്ലെന്നു വന്നപ്പോൾ ഭർത്താവിനെ യാതൊരു മടിയുംകൂടാതെ ഉപേക്ഷിച്ചവളാണ് ചിരുതി. ഞങ്ങളോടൊപ്പമുണ്ടായിരുന്ന കോവിലകത്തെ അശോകവർമ്മയെ നോക്കി തൊഴുതുകൊണ്ട് ചിരുതി പറഞ്ഞു: "ഈ തമ്പ്രാക്കന്മാരുടെ കൃപകൊണ്ട് അടിയങ്ങള് ജീവിക്കണ്." കോവിലകംവിട്ട് ചിരുതിക്കു ഒരു ജീവിതമില്ല. പണക്കാരായ ബന്ധുക്കൾ ഉണ്ടെങ്കിലും കോവിലകം വിട്ടുപോകാൻ വയസ്സുകാലത്ത് മനസ്സ് അനുവദിക്കുന്നില്ല. ഈ കോവിലകത്ത് എവിടെയോ ജനിച്ചു. ഇവിടെ വളർന്നു, ഇവിടെ ജീവിച്ചു. ഇവിടെ വീണു മരിക്കണം. ചിരുതിക്കു അത്രയേ ആഗ്രഹമുള്ളൂ. പടമെടുക്കാൻ ചിരുതിക്കിഷ്ടമായിരുന്നില്ല. മുഷിഞ്ഞ വേഷത്തിൽ പടമെടുത്താൽ തമ്പ്രാനു തന്നെ കുറച്ചിലല്ലേയെന്ന് ചിരുതി അശോകവർമ്മയോടു ചോദിച്ചു. ഞങ്ങൾ ചിരുതിയുടെ പടം മിനുക്കി തിളക്കി കൊടുക്കാമെന്നേറ്റു. പടത്തിലെ ചിരുതിക്കു വസ്ത്രങ്ങളൊക്കെ ധരിപ്പിക്കാമെന്നു പറഞ്ഞു. എങ്കിലും ചിരുതിക്കു തൃപ്തിയായില്ല.

പഴയ കോവിലകത്തിൽ ഇപ്പോൾ സീതക്കുട്ടി തമ്പുരാട്ടിയും കുടുംബവും താമസിക്കുന്നു. ആ കോവിലകത്തിന്റെ ഒരു മുറി പരദേവതമാരുടെ ആസ്ഥാനമായി കരുതിപ്പോരുന്നു. മുപ്പത്തഞ്ചു പരദേവതമാരെ അവിടെ കുടിയിരുത്തിയിട്ടുണ്ടത്രേ. മുപ്പത്തിയയ്യവരുടെ ആസ്ഥാനം എന്നാണ് അതു അറിയപ്പെടുക. മെലിഞ്ഞുണങ്ങിയ സീതക്കുട്ടി തമ്പുരാട്ടി കോവിലകത്തെ പഴയ വിവാഹ സമ്പ്രദായങ്ങളെപ്പറ്റി പറഞ്ഞു. ആദ്യകാലങ്ങളിൽ നായർസമുദായത്തിൽ നിന്നായിരുന്നു കോവിലകത്തെ പുരുഷന്മാർ അധികവും വിവാഹം നടത്തിയിരുന്നത്. അങ്ങനെ കോവിലകത്തേക്കു വന്നവരാണ് കെട്ടിലമ്മമാർ. തമ്പുരാട്ടിമാരെ മറ്റു കോവിലകം അംഗങ്ങൾ വിവാഹം കഴിച്ചു. ഏതാണ്ട് ഒരു അൻപതുകൊല്ലമേ ആയിട്ടുള്ളൂ, കോവിലകത്തെ പുരുഷന്മാർ സ്വജാതീയവിവാഹം നടത്തിത്തുടങ്ങിയിട്ട്. ചങ്ങനാശ്ശേരി കോവിലകത്തെ തങ്കം തമ്പുരാട്ടിയെ ഇപ്പോഴത്തെ ഇളയരാജാവായ കേരളവർമ്മ വിവാഹം കഴിച്ചതോടെയാണ് സ്വജാതീയ വിവാഹങ്ങൾ ആരംഭിച്ചത്. പിന്നെ കിളിമാനൂർ, തിരുവല്ല, ബേപ്പൂർ, ഹരിപ്പാട്, ലക്ഷ്മീപുരം, പൂഞ്ഞാർ തുടങ്ങിയ കോവിലകങ്ങളുമായി ചിറയ്ക്കലിന് വിവാഹബന്ധം ഉണ്ടായി. നീലേശ്വരം, നിലമ്പൂർ, പന്തളം, ചെറുകോൽ തുടങ്ങിയ കോവിലകങ്ങളിൽ നിന്നുള്ള തമ്പുരാക്കന്മാർ ചിറയ്ക്കൽ കോവിലകത്തെ തമ്പുരാട്ടിമാരെ വേളികഴിച്ചു. തമ്പുരാട്ടിമാർ എണ്ണത്തിൽ കൂടുതലാണ്. അതുകൊണ്ട് മറ്റു കോവിലകങ്ങളിൽ നിന്ന് അനുയോജ്യരായ വരന്മാരെ കിട്ടുകയെന്നതു അന്നും ഇന്നും പ്രയാസമാണ്. സീതക്കുട്ടി തമ്പുരാട്ടി ഒരു ഐതിഹ്യം ഓർത്തു. പണ്ട് വാരണക്കോട്ട് നമ്പൂതിരി എന്ന പേരിൽ ഒരു നമ്പൂതിരി കോവിലകത്ത് കാര്യസ്ഥനായി ഉണ്ടായിരുന്നു. ഒരിക്കൽ, എന്തോ കാരണത്താൽ കെട്ടിലമ്മയുമായി അയാൾ തെറ്റി. കെട്ടിലമ്മ അയാൾക്കു ശിക്ഷ വിധിച്ചു. മുക്കിക്കൊല്ലാനായിരുന്നു ശിക്ഷ. ശിക്ഷിക്കുന്നതിനു മുൻപ് തനിക്കൊരു അപേക്ഷയുണ്ടെന്ന് നമ്പൂതിരി പറഞ്ഞു. മുക്കിക്കൊല്ലുന്നതിനു മുൻപായി മൂന്നു പ്രാവശ്യം വെള്ളത്തിൽ മുക്കുകയും പൊക്കുകയും ചെയ്യാൻ ദയവുണ്ടാകണം. നമ്പൂതിരിയുടെ അപേക്ഷ സ്വീകരിക്കപ്പെട്ടു. ഓരോപ്രാവശ്യം വെള്ളത്തിൽ മുക്കി ഉയർത്തുമ്പോഴും അയാൾ കോവിലകത്തെ ശപിച്ചു. ആദ്യത്തെ ശാപം, കുടുംബത്തിന്റെ ഐശ്വര്യം നശിക്കട്ടെ എന്നായിരുന്നു. രണ്ടാമത്തേത്, ആൺകുട്ടികൾ കുറയട്ടെയെന്ന്. ഭാര്യമാരുടെ അടിമകളായിത്തീരട്ടെ ഭർത്താക്കന്മാർ എന്നായിരുന്നു മൂന്നാമത്തെ ശാപം. ഈ ഐതിഹ്യം പറഞ്ഞ് തമ്പ്രാട്ടി ചിരിച്ചു. വാരണക്കോട്ട് നമ്പൂതിരിയുടെ ശാപം ഫലിച്ചുവോ ആവോ. എങ്കിലും ശാപം തീർക്കാനായി എല്ലാ തുലാമാസങ്ങളിലും ചിറയ്ക്കൽ കുടുംബം കടലായി അമ്പലത്തിൽ പായസവഴിപാട് നടത്തുന്നു.

ചിരുതി



സീതക്കുട്ടി തമ്പുരാട്ടിയുടെ സംസാരം അവസാനിച്ചപ്പോൾ അശോകവർമ്മ ഉൾമുറിയിലേക്കു കൈചൂണ്ടി പറഞ്ഞു: "അവിടെ ആയിരുന്നു കോവിലകത്തിന്റെ ഗ്രന്ഥപ്പുര. നൂറ്റാണ്ടുകൾ പഴക്കമുള്ള താളിയോലഗ്രന്ഥങ്ങൾ അവിടെ സൂക്ഷിച്ചിരുന്നു. ജ്യോതിഷം, തർക്കം, സാഹിത്യം തുടങ്ങി എല്ലാത്തിനെപ്പറ്റിയുമുള്ള വിലയേറിയ താളിയോലകൾ. ആ ഗ്രന്ഥപ്പുരയിൽ നിന്നാണ് ചെറുശ്ശേരി ഭാരതം കണ്ടെടുത്തത്. ഉള്ളൂരും വടക്കുംകൂറും ഗ്രന്ഥപ്പുര ഉപയോഗിച്ചിരുന്നുവത്രേ. പക്ഷേ, എല്ലാം ചിതൽപിടിച്ച് നശിച്ചു. പല പ്രാവശ്യം ഞങ്ങൾ കോഴിക്കോട് സർവ്വകലാശാലയുമായി ബന്ധപ്പെട്ടതാണ്. ചിറയ്ക്കൽ ബാലകൃഷ്ണൻ നായർ ജീവിച്ചിരിക്കുമ്പോൾ ഈ ഗ്രന്ഥപ്പുരയെ സംരക്ഷിക്കണമെന്ന് അദ്ദേഹം പലകുറി ആവശ്യപ്പെട്ടിട്ടുള്ളതാണ്. ഒരിക്കൽ ഗുപ്തൻനായരും സുകുമാർ അഴീക്കോടും ഗ്രന്ഥപ്പുര പരിശോധിക്കുകയും ചെയ്തു. കാലിക്കറ്റ് യൂണിവേഴ്സിറ്റി ഇതു ഏറ്റെടുക്കുമെന്ന് അന്ന് അവർ പറഞ്ഞതാണ്. പിന്നീട് അവരാരും ഇങ്ങോട്ടു വന്നില്ല. ഗ്രന്ഥപ്പുര സൂക്ഷിക്കാൻ ഞങ്ങൾക്കും കഴിഞ്ഞില്ല. അവസാനം എല്ലാം ചിതലെടുത്തു നശിച്ചു."

പടിഞ്ഞാറേ കോവിലകത്ത് ചെല്ലുമ്പോൾ, അവിടെ വലിയ തമ്പുരാട്ടി ഉണ്ടായിരുന്നു. ഈ പടിഞ്ഞാറേ കോവിലകം ഉണ്ടായതിനും ഒരു കഥയുണ്ട്. ഏതാണ്ടൊരു നൂറുകൊല്ലം മുമ്പു നടന്ന കഥ. അക്കാലത്ത് പഴയ കോവിലകവും കൊട്ടാരവും മാത്രമേ ഉണ്ടായിരുന്നുള്ളൂ. പഴയ കോവിലകത്ത് അക്കാലത്ത് ഒരിക്കൽ തുടർച്ചയായ ബാലമരണങ്ങൾ ഉണ്ടായി. പ്രശ്നംവച്ചപ്പോൾ മുപ്പത്തിയയ്യവരുടെ കോപമാണെന്ന് മനസ്സിലായി. പരദേവതമാർ താമസിക്കുന്നിടത്തുനിന്ന് മാറി താമസിക്കണമെന്ന് നിശ്ചയമുണ്ടായി. അങ്ങനെയാണ ചിറയുടെ പടിഞ്ഞാറ് ഈ കോവിലകം നിർമ്മിച്ചത്. അതിനുശേഷമാണ് കിഴക്കേ കോവിലകം പണിയുന്നത്. പഴയ ശില്പവൈദഗ്ധ്യത്തിന്റെ മിഴിവു പ്രകടിപ്പിക്കുന്ന തടിച്ചുവരുകളും തൂണുകളുംകൊണ്ട് വലയം ചെയ്യപ്പെട്ട പടിഞ്ഞാറേ കോവിലകത്ത് ശീതളതയുണ്ട്. ഉരുകുന്ന ഈ മദ്ധ്യാഹ്നത്തിലും കോവിലകത്തു തണുപ്പുണ്ട്.

സിമന്റു പൂശി മിനുസപ്പെടുത്തിയ

(ശേഷം 24-ാം പേജിൽ)



# പാമ്പു തിന്നി ആമ

സ്നാപ്പിങ്ങ്ടർട്ടിൽ എന്നപേരിൽ അറിയപ്പെടുന്ന അക്രമി ആമ

ആയിരത്തിത്തൊള്ളായിരത്തി ഇരുപതുകളിൽ അമേരിക്കക്കാരെ ആകെ അമ്പരപ്പിച്ച ഒരു സംഭവം അവിടെ ഒരിടത്തു നടക്കുകയുണ്ടായി. പൊടുന്നനെ ചില ആളുകൾ അപ്രത്യക്ഷരാകുന്നു. എവിടെ തിരഞ്ഞിട്ടും അവരെ കണ്ടുപിടിക്കാൻ കഴിയുന്നില്ല. കാണാതായവരെ ഒക്കെ ആരെങ്കിലും കൊന്നതായിരിക്കുമെന്നുവരികിൽ ശവശരീരമെങ്കിലും കാണണ്ടേ? അതിന്റെ പൊടിപോലുമില്ല. ഏതായാലും ഇതൊക്കെ കരുതിക്കൂട്ടിയുള്ള കൊലപാതകങ്ങളായിരിക്കാം എന്ന നിഗമനത്തിലാണ് അധികൃതർ എത്തിച്ചേർന്നത്. ഒന്നും രണ്ടുമൊന്നുമല്ല. ഒരു വർഷത്തിനുള്ളിൽ ആരോ ഒരാൾ മുപ്പതോളം പേരെ കൊന്നൊടുക്കിയിരിക്കുന്നു. എല്ലാ നരഹത്യയുടെയും 'മോഡസ് ഓപ്പറാണ്ടി' ഒന്നുതന്നെയായിരുന്നു. ഒടുവിൽ ഒരു ദിവസം കൊലപാതകി പൊലീസിന്റെ പിടിയിൽ അമരുക തന്നെ ചെയ്തു. അപ്പോഴേക്ക് വീണ്ടും അതാ ഒരു കീറാമുട്ടി. ആ കൊലപാതകി അയാളുടെ ക്രൂരമായ നേരംപോക്കിനിരയായവരുടെ ഭൗതികാവശിഷ്ടങ്ങളൊക്കെ ഏതോ തടാകത്തിലെ ചെളിക്കുണ്ടുകളിൽ പൂഴ്ത്തിവയ്ക്കുകയാണുണ്ടായത്. അത് എവിടെയൊക്കെയാണെന്ന് ബുദ്ധിസ്ഥിരതയില്ലാത്ത അയാൾക്കൊട്ടു പറയാനും കഴിയുന്നില്ല. തെളിവിന് മൃതദേഹങ്ങൾ കണ്ടെടുക്കണമല്ലോ. വിശാലമായ തടാകത്തിലെ ചെളിക്കുണ്ടുകളെല്ലാം തോണ്ടി പരിശോധിക്കുക അത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. പക്ഷേ, കാട്ടുജാതിക്കാരായ അമേരിന്ത്യക്കാരിലൊരാൾ പൊലീസിന് ബുദ്ധി ഉപദേശിച്ചുകൊടുത്തു. അയാളുടെ പക്കൽ ഒരു ആമയുണ്ട്. അതിന് ചത്തു ചെളിയിൽ പൂന്തിയ ഏതു ജീവിയേയും പിടിച്ചു തിന്നാൻ വലിയ ആർത്തിയാണ്. ആ ആമയെ ഉപയോഗിച്ച് വളരെ എളുപ്പം മൃതശരീരങ്ങൾ എവിടെയാണെന്നു കണ്ടുപിടിക്കാമെന്ന് അയാൾ ബലമായി വിശ്വസിച്ചു. ആദ്യം പൊലീസുകാർക്ക് ആ പരിപാടിയിൽ അത്ര താല്പര്യം തോന്നിയില്ല. ഏതായാലും ഒന്നു പരീക്ഷിക്കാൻതന്നെ അവർ തീരുമാനിച്ചു. ആ അമേരിന്ത്യക്കാരൻ കൊണ്ടുവന്ന ആമയുടെ കാലിൽ ഒരു നീണ്ട കയർ കെട്ടി തടാകത്തിലേക്കിറക്കിവിട്ടു. അല്പസമയത്തിനുള്ളിൽ അത് ഒരിടത്തു ചെന്നുനിന്നു. അവിടെ തോണ്ടിനോക്കിയപ്പോൾ അതാ ഒരു ജഡം പൊന്തിവരുന്നു. മണിക്കൂറുകൾക്കുള്ളിൽ ആ തടാകത്തിലെ ചെളിയിൽ പൂഴ്ത്തിവച്ചിരുന്ന മൃതശരീരങ്ങളുടെ അവശിഷ്ടങ്ങളൊക്കെ ആ മിണ്ടാപ്രാണി കണ്ടുപിടിച്ചുകൊടുത്തു. ക്ഷമാശീലത്തിനും ശാന്തസ്വഭാവത്തിനും പേരുകേട്ട ആമകളുടെ കൂട്ടത്തിൽ അത്തരക്കാരനല്ലാത്ത ഒരു ഒറ്റപ്പെട്ടവൻ. അതാണ് അക്രമി ആമ എന്നു വിളിക്കുന്ന ചേരയെത്തീനി.

സ്നാപ്പിങ് ടർട്ടിൽ എന്ന പേരിൽ ലോകമാകെ അറിയപ്പെടുന്ന അക്രമി ആമയ്ക്ക് ആകെ രണ്ട് ഇനങ്ങളാണുള്ളത്. ഒന്ന്, വലിപ്പം കുറഞ്ഞ സാധാരണ ഇനവും, മറ്റേത് അതിന്റെ രണ്ടിരട്ടിയിലധികം വലിപ്പമുള്ള അലിഗേറ്റർ സ്നാപ്പിങ് ടർട്ടിലും. ഈ രണ്ടിനങ്ങളും അമേരിക്കയിലെ തടാകങ്ങളിലും, നദികളിലും, കുളങ്ങളിലുമൊക്കെയാണ് വളരുന്നത്. ഒരു സാധാരണ അക്രമി ആമയ്ക്ക് അരമീറ്ററോളം നീളവും അൻപതു കിലോഗ്രാം ഭാരവും കാണും. ഏതാണ്ട് അത്രതന്നെ വലിപ്പമുള്ള ഒരു വസ്തു അനായാസമായി കടിച്ചുപൊക്കാൻ ഇവയ്ക്കുകഴിയുന്നു, പുറംതോടിന്റെ പകുതിയോളം നീളമുള്ള ഒരു വാലും ഇതിനുണ്ട്. നമുക്കു പരിചയമുള്ള മറ്റു പല ആമകൾക്കുമില്ലാത്ത ഒരു 'അഡിഷനൽ ഫിറ്റിങ്' എന്നു വിശേഷിപ്പിക്കാവുന്ന ഈ അവയവത്തിന്റെ പുറം മുഴുവൻ ശല്ക്കങ്ങൾകൊണ്ടു പൊതിഞ്ഞിരിക്കുന്നു. കുറിയ കുറ്റിപോലുള്ള നാലു കാലുകൾ. വെള്ളത്തിൽ നീന്തി നടക്കാൻ സഹായകമാകുമാറ് കാലിലെ വിരലുകൾ നേർത്ത ചർമ്മത്താൽ ബന്ധിച്ചിരിക്കുന്നു. കുന്തംപോലെ കൂർത്ത നഖങ്ങൾ. ഇളംപച്ച നിറത്തിലുള്ള പുറംതൊലി. ഉടലിന്റെ മുകൾഭാഗം പൊതിഞ്ഞുനിൽക്കുന്ന കട്ടിപ്പുറംതോടിന്റെ മുകൾവശം സദാ പായൽപിടിച്ച് കടുംപച്ചനിറമണിഞ്ഞു കാണുന്നു. ഉണ്ടക്കണ്ണും, ഇരുണ്ട് പരുപരുത്ത തൊലിപ്പുറവും ചേർന്ന് മുഖത്തിന് ഒരു ക്രൂരഭാവം പകർന്നുകൊടുത്തിരിക്കുന്നു.

ജലജീവികളായ മറ്റ് ആമകളെ അപേക്ഷിച്ച് ഏറെ സമയം വെള്ളത്തിൽ കഴിയുന്നവയാണ് അക്രമി ആമകൾ. അവ ജീവിതം മുഴുവനും നദികളിലും തടാകങ്ങളിലും, ചെളിനിറഞ്ഞ വെള്ളക്കെട്ടുകളിലുമായി കഴിച്ചുകൂട്ടുന്നു. ചിലപ്പോൾ ജലപ്പരപ്പിലൂടെ ഒന്നുനീന്തിക്കളിക്കും പിന്നെ ചെളിക്കുണ്ടുകളിൽ പോയി ഒളിക്കുകയും ചെയ്യും. ജലാശയങ്ങളിൽ മഞ്ഞുപാളികൾ നിറയുന്ന കൊടുംതണുപ്പിൽ കിടക്കാനും ഇക്കൂട്ടർക്ക് യാതൊരു മടിയുമില്ല. ഏതു കാലാവസ്ഥയിലും എന്തും തിന്നു ജീവിക്കാൻ പോന്ന ശരീരക്കൂറിന്റെ ഉടമകൾ. എന്നാൽ ആരും അവയെ അലോസരപ്പെടുത്തരുതെന്ന് വലിയ നിർബ്ബന്ധമാണ്. ഒന്നിനേയും കണ്ട് പേടിച്ചോടാതെ എന്തിനേയും കടന്നാക്രമിക്കാനാണ് ജന്മവാസന. അക്കാരണംകൊണ്ട് നീന്തൽകാർക്കുകൂടി ഇവൻ ഒരു പേടിസ്വപ്നമാണ്. തരംകിട്ടിയാൽ ജലക്രീഡാ വിനോദക്കാരുടെ ഉപ്പൂറ്റി കടിച്ചെടുത്തു വിഴുങ്ങുന്ന വിരുതൻ.

അതിശക്തമായ താടിയെല്ലുകളും, അകത്തേക്കു വളഞ്ഞ ദന്തനിരകളും ഉള്ളതുകൊണ്ട് കിട്ടുന്ന എന്തും ഉള്ളിലാക്കുന്ന സ്വഭാവക്കാരനാണ് അക്രമി ആമ. വെള്ളത്തിൽ വളരുന്ന പായലും, തവള, മത്സ്യം, പറവകൾ, തടാകതീരത്തു വരുന്ന പാമ്പ് തുടങ്ങി ജീവനുള്ള ഏതിനേയും പിടിച്ചുതിന്നാൻ ഇവയ്ക്കു മടിയില്ലെന്നുവരികിലും, ചത്തതും ചീഞ്ഞതുമായ വസ്തുക്കളോടാണ് ഏറെ പ്രിയം. ജീവനുള്ള ഇരയെ തലകൊണ്ട് ബലമായി ഇടിക്കുകയും ഒപ്പം അതിനെ വായ്ക്കുള്ളിലാക്കുകയും ചെയ്യും. സ്വന്തം ഉടലിന്റെ ആവരണമായ പായൽ പൊതിഞ്ഞ പച്ച നിറത്തിന്റെ 'കാമൂഫ്ളാഷി'ൽ ഒളിച്ചിരുന്ന് ഇരപിടിക്കാൻ ഏറെ സൗകര്യവുമാണ്. ചില മീൻവളർത്തൽ കേന്ദ്രങ്ങൾ അതിക്രമിച്ചുകയറി മത്സ്യവേട്ട നടത്തുകമൂലമാണ് ഈ ജീവികൾ മനുഷ്യന്റെ ശത്രുവായിത്തീർന്നത്. അവർ ഇവയെ പിടിച്ചുകൊന്നു സൂപ്പുണ്ടാക്കി. അത് 'സ്നാപ്പർസൂപ്പ്' എന്ന അതിവിശിഷ്ട ആഹാരസാധനമായി മാർക്കറ്റിലെത്തുന്നു. ചൂണ്ടയിട്ട് മീൻപിടിക്കുന്നതുപോലെയാണ് ഈ ആമ മത്സ്യങ്ങളെ ഉള്ളിലാക്കുന്നത്. അറ്റം രണ്ടായി പിളർന്ന ഉരുണ്ട നീണ്ട നാക്കാണ് ഇവയ്ക്കുള്ളത്. ചുവന്ന പുഴുക്കളെപ്പോലെയുള്ള ആ നാക്ക് വെള്ളത്തിൽ നീട്ടിയിട്ട് ചെറുതായി ചലിപ്പിച്ചുകൊണ്ടിരിക്കും. നീന്തി നടക്കുന്ന മത്സ്യങ്ങൾ അതൊരുതീറ്റസാധനമാണെന്നു തെറ്റിദ്ധരിക്കും. അവ പതുക്കെ ആ 'പുഴു'ക്കളെ കൊത്തിവിഴുങ്ങാൻ അടുത്തേക്കു ചെല്ലുകയും ചെയ്യും. ഇരതേടിച്ചെല്ലുന്ന പാവം മീനുണ്ടോ അറിയുന്നു താൻ അക്രമി ആമയുടെ വായ്ക്കുള്ളിലേക്കാണു കടക്കാൻ പോകുന്നതെന്ന്!

പ്രായപൂർത്തിയെത്തി, മനസ്സിൽ മന്മഥചിന്തകൾ ഉണരുന്നതോടെ ഇവ ഇണയെത്തേടി അലയുകയായി. ഒരു ഇണയെ സമ്പാദിച്ചുകഴിഞ്ഞാൽ ആണും പെണ്ണും ഒരുമിച്ച് കൂടുണ്ടാക്കാൻ പറ്റിയ ഒരിടം കണ്ടുപിടിക്കും. കരയ്ക്കുകയറി അനുയോജ്യമായ ഒരു സ്ഥലം നോക്കി അവിടെ ഒരു കുഴികുത്തും. പിൻകാലുകൾ ഉപയോഗിച്ചാണ് മൺവെട്ടി പ്രയോഗം നടത്തുന്നത്. പത്തുസെന്റിമീറ്ററോളം ആഴമുള്ള ആ കുഴിക്കുള്ളിൽ ഒരവസരത്തിൽ പെണ്ണ് ഇരുപതുമുട്ടകൾവരെ ഇട്ടുവയ്ക്കും. നൂറുദിവസംകൊണ്ടു മുട്ടവിരിയുകയും പിറന്നപാടെ കുഞ്ഞുങ്ങൾ വെള്ളംതേടിയുള്ള പ്രയാണം ആരംഭിക്കുകയും ചെയ്യും.

സ്നാപ്പർ സൂപ്പിനുവേണ്ടിയുള്ള വേട്ടയാടൽമൂലം ഒരിക്കൽ ഈ ആമയുടെ എണ്ണം വല്ലാതെ കുറഞ്ഞുപോയി. ഇപ്പോൾ, വംശവർദ്ധനവിനായി അമേരിക്കയിലെ ചില പ്രത്യേക ഫാമുകളിൽ ഇവയെ വളർത്തുന്നുണ്ട്. കൗതുകത്തിനുവേണ്ടിയും പലരും ഇതിനെ പോറ്റാറുണ്ട്. ജർമ്മനിയിലെ ഓഫൻബക്ക് എന്ന നഗരത്തിൽ ഒരാൾക്ക് ഒരുജോടി അക്രമി ആമകളുണ്ടായിരുന്നു. ഒരുദിവസം അതിൽ ഒരെണ്ണം അപ്രത്യക്ഷനായി. എവിടെയോ ഇറങ്ങി കടന്നുകളഞ്ഞ ആ വിരുതൻ മൂന്നുവർഷങ്ങൾക്കുശേഷം അതേ സ്ഥാനത്തുതന്നെ മടങ്ങിവന്ന് തന്റെ പഴയ താവളത്തിൽ കയറി. ഏതോ ചെളിക്കുണ്ടുകളിൽ ഇറങ്ങിക്കിടന്ന് യഥേഷ്ടം വേട്ടയാടി, തടിനന്നാക്കിക്കൊണ്ടു വന്ന അവന് മടങ്ങിവന്നപ്പോൾ പണ്ടത്തേതിന്റെ ഇരട്ടിയിലധികം ഭാരമുണ്ടായിരുന്നു.

**കെ. രാജേന്ദ്രബാബു എം. എസ്‌സി.**

## ഡയറിക്കുറിപ്പുകൾ

മുപ്പതു വർഷം മുമ്പ് ഡയറിക്കുറിപ്പുകൾ വളരെ ചിന്താദരിദ്രമായിരുന്നു. എന്നാലിപ്പോളതു ചിന്താകലുഷമായിരിക്കയാണ്. ഒരു മുപ്പതു വർഷം കൂടി കഴിയുമ്പോൾ ദാരിദ്ര്യവും കാലുഷ്യവുമല്ലാതെ ചിന്തയുണ്ടാവാനുള്ള സാദ്ധ്യത കുറവാണ്. പ്രായമാവുമ്പോൾ വരുന്ന ഈ മാറ്റങ്ങൾ കാണാൻ നമ്മുടെ പുതിയ ചർച്ചക്കാർക്കും ചാർച്ചക്കാർക്കും കഴിയുന്നില്ല.

—എസ്. ഗുപ്തൻനായർ



# കഥ

## സക്കറിയ

# അശ്വാരൂഢനായ വരന്റെ വരവും പോക്കും

വിവാഹഘോഷയാത്രയിൽ വരനിരിക്കാനായി കൊണ്ടുവന്ന വെള്ളക്കുതിരയുടെ വരവു കണ്ടവരിലൊരാൾ ഞാനാണ്. യൂസഫ് സരായിയിലേക്കുള്ള ബസ്സും കാത്ത് ഞാൻ സഫ്ദർ ജംഗ് വിമാനത്താവളത്തിനടുത്തുള്ള ബസ് സ്റ്റോപ്പിൽ നിൽക്കുമ്പോഴുണ്ട് ശിശിര സന്ധ്യയിൽ പുകയുന്ന വൈദ്യുതവെളിച്ചത്തിലൂടെ, ഇരമ്പുന്ന വാഹനങ്ങൾക്കിടയിലൂടെ, ഒരു കുതിര ഓടിവരുന്നു. തലയിൽ വെളുത്ത ഉറുമാൽകെട്ടി ജറിയുടെ വക്കുവച്ച ജുബ്ബായുമിട്ട കുതിരക്കാരൻ എന്റെ നേരേ കുനിഞ്ഞു ചോദിച്ചു: "യൂസഫ്സരായിയിലേക്ക് ഇനി എത്ര ദൂരമുണ്ട്?"

കടിഞ്ഞാണിന്റെ പിടുത്തത്തിൽ അല്പം തുറന്ന വായുമായി വെള്ളക്കുതിര എന്നെ തൊട്ടു തൊട്ടില്ലെന്നമട്ടിൽ നിന്നു. അതിന്റെ മിനുത്ത ശരീരത്തിലൂടെ രോമാഞ്ചങ്ങൾ പാഞ്ഞുനടന്നു. ഞാൻ പറഞ്ഞു:

"അധികമില്ല. ഒരു മൈൽ കാണും."

കുതിരയുടെ നിശ്വാസം തണുപ്പിലൂടെ പുകച്ചുരുളുകളായി എനിക്കുനേരെ ഒഴുകി.

പെട്ടെന്ന് ഞാൻ ചോദിച്ചു: "ഞാനും അങ്ങോട്ടാണ്. കേറിക്കോട്ടെ?" എനിക്ക് കുട്ടിക്കാലം മുതൽ കുതിരപ്പുറത്തു കയറാൻ കൊതിയുണ്ടായിരുന്നു.

"പിടിച്ചിരിക്കണം," കുതിരക്കാരൻ പറഞ്ഞു. "നിങ്ങൾക്ക പരിചയമുണ്ടാവില്ല."

"സാരമില്ല," കാലുകളല്പം വിറച്ചുകൊണ്ട് ഒരു ശ്വാസംമുട്ടലോടെ ഞാൻ പറഞ്ഞു. "നിങ്ങളുടെ അരയിൽ ചുററിപ്പിടിച്ചുകൊള്ളാം."

അയാൾ എന്റെ രണ്ടു കൈകളിലും പിടിച്ച് പൊക്കി എന്നെ കുതിരപ്പുറത്തേക്കു വലിച്ചെടുത്തു. അയാളുടെ പിറകിൽ അയാളുടെ അരക്കെട്ടിൽ കെട്ടിപ്പിടിച്ചുകൊണ്ട് ഞാനിരുന്നു. എന്റെ നെഞ്ചിടിപ്പ് അയാളുടെ മുതുകിൽ ഒരു താളം പോലെ തോന്നിയിരിക്കണം, നൂറുകണക്കിന് രോമാഞ്ചങ്ങൾ എന്റെ കാലുകൾക്കു കീഴിൽഅരിച്ചു നടക്കുന്നത് അറിഞ്ഞുകൊണ്ട്, ഏതോ ആകാശവൃക്ഷത്തിന്റെ തലപ്പിലെന്നപോലെ ഇരുന്നുകൊണ്ട്, ഒരത്യഗാധതയിലേക്കെന്നപോലെ ഞാൻ താഴത്തെ പാതയിലേക്കു നോക്കി. അടുത്ത നിമിഷത്തിൽ ഞാൻ സഫ്ദർ ജംഗ് പാലത്തിലെ കൂററൻ പാതവിളക്കുകൾക്കു കീഴിലൂടെ പറന്നു പോകുകയായിരുന്നു. തണുത്ത കാററും കുളമ്പടിയൊച്ചയും നില്ക്കാതെ ഓടിനടന്ന രോമാഞ്ചങ്ങളും മാത്രം അറിഞ്ഞുകൊണ്ട് ഞാൻ കണ്ണിറുക്കിയടച്ചിരുന്നു. കണ്ണു തുറന്നാൽ മററാരോ ആയിപ്പോയേക്കുമെന്ന ഒരു പേടിയോടെ ഞാൻ പറക്കുന്ന ഒരൂഞ്ഞാലിലെന്നപോലെ മെഹ്റൗലിക്കുള്ള പാതയിലൂടെ പാഞ്ഞു.

"ഇതുതന്നെയല്ലെ യൂസഫ്സരായി?" എന്നയാൾ വിളിച്ചുചോദിച്ചപ്പോഴാണ് ഞാൻ കണ്ണുതുറന്നത്.

"അതേ, അതേ," ഞാൻ വിളിച്ചുപറഞ്ഞു. കുതിര ഓട്ടം നിറുത്തി ഒരു നടപ്പിലേക്ക് പ്രവേശിച്ചിരുന്നു. പെട്ടെന്ന് അതിന്റെ വാൽ ഉയർന്നുവന്ന് അഴിച്ചിട്ടൊരു നീണ്ട മുടിക്കെട്ടു പോലെ ഒരു തണുത്ത കാററോടെ എന്നെ തഴുകി. കുറെ പഴക്കടകൾക്കു മുമ്പിൽ കുതിര നിന്നു. ഞാൻ അതിന്റെ ഒരു വശത്തുകൂടി ഊർന്നിറങ്ങി ഉറയ്ക്കാത്ത കാലുകളിൽ അതിനടുത്തു നിന്നു. അകലെ ഒരു വളവിൽ എരിഞ്ഞ പെട്രോമാക്സ് വിളക്കുകളുടെ നിരയിലേക്കു ചൂണ്ടിക്കൊണ്ട് കുതിരക്കാരൻ പറഞ്ഞു:

"അതുതന്നെയായിരിക്കണം കല്യാണസ്ഥലം."

"ഓ, ശരിയാണ്," ഞാൻ തണുപ്പിൽ കൂട്ടിയടിക്കുന്ന ചുണ്ടുകളോടെ പറഞ്ഞു: "ഘോഷമെല്ലാം തുടങ്ങിയിരിക്കുന്നു. വളരെ നന്ദി."

ബസാറിലെ ബഹളത്തിലൂടെ കുതിരയും കുതിരക്കാരനും അകന്നുപോയി.

ആ കുതിര എന്നെ വാൽകൊണ്ടു മനഃപൂർവ്വം തഴുകിയതാണ് എന്നോർത്തുകൊണ്ട് ഒരു സന്തോഷത്തോടെ ഞാനവിടെ നിന്നു. എനിക്ക് പ്രത്യേകിച്ച് എങ്ങോട്ടും പോകാൻ തോന്നിയില്ല. കൈപ്പത്തികൾ രണ്ടും കക്ഷങ്ങളിൽ തിരുകി, എന്നിൽ നിന്നൊരു തിപ്പുകപോലെ ഉച്ഛ്വാസം പരത്തിക്കൊണ്ട് ഒരു വഴിമുട്ടിയ വ്യാളിയെപ്പോലെ ഞാനവിടെ പരുങ്ങിനിന്നു. ഇടയ്ക്കോരോ സുന്ദരികൾ എന്നെ തൊട്ടുരുമ്മിപ്പോയപ്പോൾ ഞാനവരുടെ സുഗന്ധം മണത്തു. പാതവക്കിൽനിന്ന് കടലമിഠായിവാങ്ങിച്ചുതിന്നു. കടലക്കച്ചവടക്കാരന്റെ ചെമ്പൻകോപ്പയിലെ കല്ക്കരിത്തീയിൽ നിന്ന് ചെറു തീനാളങ്ങൾ ഉയർന്നു താണു. അതിന്റെ ചൂട് എങ്ങനെയോ എന്നെ തൊട്ടു എന്നെനിക്കു തോന്നി. ബസ്സുകൾ അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞു പോയി. അവയിലെല്ലാം നിറഞ്ഞു തുളുമ്പിയ ഓരോ മനുഷ്യനും ഓരോ ലക്ഷ്യവും കാരണവും ഉദ്ദേശ്യവും ഉണ്ടായിരിക്കുമല്ലോ എന്നോർത്ത് ഞാൻ അന്തംവിട്ട് അവിടെ നിന്നു.

ഇപ്പോൾ കല്യാണസ്ഥലത്തെ ബാൻഡ് എനിക്കിഷ്ടമുള്ള ഒരു പാട്ട് വായിക്കാൻ തുടങ്ങി. ഞാൻ സന്തോഷത്തോടെ അങ്ങോട്ടു വേഗം നടന്നു. അവിടെ പെട്രോമാക്സുകൾ ചുമക്കുന്ന ചെറുക്കന്മാർ അവ തലയിൽ വച്ചുകഴിഞ്ഞിരുന്നു. വീട്ടുകാരും വിരുന്നുകാരും ഒക്കെക്കൂടി നല്ല ബഹളം. പെണ്ണുങ്ങളുടെ പട്ടുസാരികൾ വെട്ടിത്തിളങ്ങി. ആണുങ്ങൾ സൂട്ടിട്ട് പുകവലിച്ചുകൊണ്ട് അല്പം മദ്യത്തിന്റെ ഗന്ധവുമായി നിന്നു. പുത്തൻ രൂപാനോട്ടുകളുടെയും കശവിന്റെയും മാലകളണിഞ്ഞ്, തിളങ്ങുന്ന വെള്ളക്കുപ്പായം ധരിച്ച വരൻ തലപ്പാവിൽനിന്ന് തൂക്കിയിട്ട മുല്ലപ്പൂമാലവള്ളികൾകൊണ്ട് മറച്ച മുഖവുമായി ഒരലങ്കരിച്ച കാറിൽനിന്ന് ഇറങ്ങിവന്നു. കുതിരക്കാരൻ കുതിരയെ കടിഞ്ഞാണിൽ പിടിച്ച് വരന്റെ അടുത്തേക്കു കൊണ്ടുവന്നു. എന്നെ രോമാഞ്ചങ്ങളുടെ മേൽ പറത്തിക്കൊണ്ടുപോയ വെള്ളക്കുതിരയുടെമേൽ ഇപ്പോൾ വക്കുകളിൽ സ്വർണ്ണക്കശവുപിടിപ്പിച്ച പട്ടുകൊണ്ടുള്ള ഒരു വിരിയുണ്ട്. ചുവന്ന കടിഞ്ഞാൺ. ചെവികൾക്കിടയിൽ ചുവന്ന ചരടുകൊണ്ടുള്ള രണ്ടു പൂക്കെട്ടുകൾ. അത് എന്നെ ഓർമ്മിക്കുന്നുണ്ടോ എന്നറിയാനായി ഞാനതിന്റെമുമ്പിലേക്ക് അടുത്തുനിന്നു. പക്ഷേ കൺമറകൾക്കിടയിലൂടെ അതെന്നെ കണ്ടോ എന്നുതന്നെ എനിക്കറിയില്ല. കുതിരക്കാരൻ എന്നെ തിരിച്ചറിഞ്ഞ് ഒന്നു പുഞ്ചിരിച്ചു. വരനെ അയാൾ കൈപിടിച്ച് കുതിരപ്പുറത്തേററി. വരന്റെ മുഖം ഒന്നു കാണാനായി ഞാൻ ഉററുനോക്കിയെങ്കിലും മുല്ലപ്പൂക്കൾക്കപ്പുറത്ത് ഒന്നും കാണാൻ കഴിഞ്ഞില്ല. വരനെ കുതിരപ്പുറത്തു കയറാൻ ഞാൻ കൂടി സഹായിക്കേണ്ടതായിരുന്നുവെന്നെനിക്കു തോന്നി. കുറച്ചുമുമ്പു മാത്രം ഇതേ കുതിരപ്പുറത്ത് യാത്രചെയ്തവനല്ലെ ഞാൻ, എന്ന് ഞാൻ സ്വയം പറഞ്ഞു. വരൻ അല്പമൊന്ന് മുന്നോട്ടാഞ്ഞ് കുതിരയുടെ കഞ്ചിരോമത്തിൽ കൈവച്ചു. കുതിരക്കാരൻ കടിഞ്ഞാണിളക്കി. വിരുന്നുകാരും വീട്ടുകാരും നൃത്തം തുടങ്ങി. കുതിരയും കുതിരക്കാരനും ഓരോയടി മുന്നോട്ടുവച്ചു. വരൻ വധുവിന്റെ വീട്ടിലേക്കുള്ള യാത്ര ആരംഭിച്ചു.

ബാൻഡ് എന്റെ പാട്ട് വായിച്ചു തീർന്നിരുന്നു. എനിക്ക് ആ പാട്ട് ഒന്നുകൂടി കേൾക്കാനൊരു വലിയ ആശ തോന്നി. ഞാൻ ബാൻഡിന്റെ നേതാവിന്റെ അടുത്തേക്കു നീങ്ങിച്ചെന്ന് ആ പാട്ട് ഒന്നുകൂടി വായിക്കാമോ എന്ന് ഒരുചെറിയ ശബ്ദത്തിൽ ചോദിച്ചു. അയാൾ എന്നെ കേട്ടുകൂടിയുണ്ടാവില്ല. എനിക്ക് ഉത്തരമൊന്നും തന്നുമില്ല. അടുത്ത പാട്ടിന്റെ ആദ്യത്തെ ഈരടി കോളാമ്പി വായുള്ള ഒരു ഉപകരണത്തിൽ ഊതിത്തുടങ്ങുകയായിരുന്നു അയാൾ. ഞാൻ ചോദിക്കുന്നത് മുല്ലപ്പൂക്കൾക്കിടയിലൂടെ വരൻ കണ്ടോ എന്നെനിക്കു സംശയമുണ്ട്. അദ്ദേഹം ഒരു നിമിഷത്തേക്കു മുഖത്തെ മുല്ലപ്പൂമറ രണ്ടു കൈകൾകൊണ്ടും ഇരുവശത്തേക്കും മാററിയിട്ട് ബാൻഡ്നേതാവിനെ കൈകാട്ടി വിളിച്ചു. എന്നിട്ട് അയാളോട് എനിക്കിഷ്ടമുണ്ടായിരുന്ന ആ പാട്ട് വീണ്ടും വായിക്കാൻ പറഞ്ഞു. വെളുത്ത് പ്രസാദമുള്ള മുഖം. അകലത്തേക്കു നോക്കുന്ന കണ്ണുകൾ. പൂമാല മറ വീണ്ടും വീണു. ആ പാട്ടു തീരുന്നതുവരെ ഞാൻ ഘോഷയാത്രയുടെ കൂടെ നടന്നു. കുതിരയുടെ നേരേ പിറകിൽ നടന്ന എന്നെ ചിലരെല്ലാം തുറിച്ചു നോക്കി. ഞാനൊരപരിചിതനായിരുന്നതുകൊണ്ടായിരുന്നിരിക്കണം. പക്ഷേ, അവരുടെ വരൻ ഇരുന്ന കുതിരയുമായുള്ള എന്റെ ബന്ധമുണ്ടോ അവരറിഞ്ഞുള്ളൂ. ആ പാട്ട് കഴിഞ്ഞപ്പോൾ ഞാൻ മെല്ലെ പിൻവലിഞ്ഞു. ഘോഷയാത്ര അകന്നകന്നുപോയി. ഞാൻ തിരിച്ച് നടന്നു.

കാലു കഴയ്ക്കുംവരെ ഞാൻ നടന്നു. മൂക്കിൽനിന്നും വായിൽനിന്നും പുക പറത്തിക്കൊണ്ട്, മരവിക്കുന്ന പാദങ്ങൾ പട്ടാളച്ചിട്ടയിലെടുത്തുവച്ചുകൊണ്ട്, ഞാൻ പാതവിളക്കുകളുടെ നിഴലില്ലാത്ത വെളിച്ചത്തിലൂടെ നടന്നു. തലയുയർത്തി നക്ഷത്രങ്ങളെ നോക്കി. ചന്ദ്രക്കലയുടെ ഉള്ളിലെന്നപോലെ ഒരു നക്ഷത്രമിരിക്കുന്നത് ഞാൻ കണ്ടു. ആകാശത്തിന്റെ പടിഞ്ഞാറേ കോണിൽ അദൃശ്യമായ ഒരു വിമാനം ഒരു സങ്കടംപൂണ്ട ശബ്ദത്തിൽ ഇരമ്പി.

അവസാനം മടുത്തപ്പോൾ, ചില സന്ധ്യകളിൽ ഞാൻ വന്നിരിക്കാറുണ്ടായിരുന്ന ഒരു ബസ്സ്റ്റോപ്പിലെ സിമന്റ് ബെഞ്ചിലിരുന്നു. അടുത്ത് ഒരു ഇലഞ്ഞി നിന്നിരുന്നു. അത് പൂക്കുന്ന കാലത്ത് ആ മണമേല്ക്കാനായി ഞാൻ വൈകുന്നേരങ്ങളിൽ ഇവിടെ വന്നിരിക്കാറുണ്ടായിരുന്നു. പിന്നോട്ട് ചാരി ഞാനൊന്നു കണ്ണടച്ചു. ഒന്നു മയങ്ങിയിട്ടുണ്ടാവണം. കുതിരക്കുളമ്പടികളുടെ ശബ്ദം കേട്ടാണ് ഞാൻ ഞെട്ടിയുണർന്നത്. ആളൊഴിഞ്ഞ പാതയിലൂടെ ഒരു വെള്ളക്കുതിര പാഞ്ഞുപോയി. അതിന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ടെന്നപോലെയിരിക്കുന്ന ഒരാളും. പെട്ടെന്നു അതു ഞാൻതന്നെയാണ് എന്നൊരു സംഭ്രമം എനിക്കുണ്ടായി. അതു നീങ്ങാൻ എനിക്കൊരു നിമിഷമെടുത്തു. ചാടിയെണീററു നോക്കുമ്പോഴേക്കും കുതിരയും സഞ്ചാരിയും അകലെ പോയി മറഞ്ഞിരുന്നു. കുളമ്പടി ശബ്ദം മാത്രം കുറേ നേരംകൂടി നിലനിന്നു.

എനിക്കു സങ്കടം തോന്നി. ഞാൻ ഉറങ്ങാതെ വഴിയിൽ നിൽക്കുകയായിരുന്നെങ്കിൽ ഒരുപക്ഷേ, എന്നെ ഒരിക്കൽക്കൂടി കുതിരപ്പുറത്തേററിക്കൊണ്ടു പോകുമായിരുന്നില്ലേ? ഒരിക്കൽക്കൂടി ഞാൻ രോമാഞ്ചങ്ങളുടെ മെത്തയിൽ വഴിവിളക്കുകളുടെ ദീപങ്ങളെ തൊട്ടു തൊട്ടില്ലെന്ന മട്ടിൽ പറക്കില്ലായിരുന്നോ? ഉണർന്നു തന്നെയിരിക്കണം. ഞാൻ തന്നത്താൻ പറഞ്ഞു. എന്തെല്ലാം എപ്പോളെല്ലാം മാണു കാണാതെയും അറിയാതെയും പൊയ്പ്പോകുന്നതെന്ന് ആർക്കറിയാം? ഇച്ഛാഭംഗത്തോടെ ഞാൻ ഇലഞ്ഞിയുടെ ചുവട്ടിലേക്കു നീങ്ങിനിന്നു. അതിന്മേൽ പിടിച്ചുകൊണ്ട് കുതിരയും സഞ്ചാരിയും അപ്രത്യക്ഷമായ ദിക്കിലേക്ക് വീണ്ടും നോക്കി. മെഹ്റൗലിയിലേക്കുള്ള പാത ഒഴിഞ്ഞുതന്നെ കിടന്നു. തണുപ്പിൽ വിറങ്ങലിച്ചു കിടക്കുന്ന ആ പാതയിലൂടെ ഇനി വരേണ്ടത് മെഹ്റൗലിയിൽ നിന്നുള്ള അവസാനത്തെ ബസ്സ് മാത്രം. ഏതോ എന്റെ തോളത്തു വീ



ണ്ട് നെഞ്ചിലൂടെ താഴേക്കരുണ്ടു. ഞാനതു് തടഞ്ഞുകൈയിലെടുത്തു. ഒരു ഇലഞ്ഞിപ്പൂവ്! ഞാൻ ആ ഇലഞ്ഞിമരത്തെ പെട്ടെന്നൊരലിയലോടെ കെട്ടിപ്പിടിച്ചുകൊണ്ടു ചോദിച്ചു: "നീ എനിക്കായി ഈപ്പൂവ് സൂക്ഷിച്ചുവച്ചിരുന്നോ? നിൻെറ ഇലക്കൂട്ടങ്ങൾക്കിടയിൽ? ഈ ഒററപ്പൂവ്? എൻെറഇലഞ്ഞീ, എൻെറ ഇന്നത്തെ കാത്തിരിപ്പ് നിറവേററപ്പെട്ടു."

എൻെറ തോളിലാരോ തൊട്ടു. ഞാൻ നനഞ്ഞ കണ്ണുകളോടെ തിരിയുമ്പോഴുണ്ട് കുതിരക്കാരൻ എൻെറ മുമ്പിൽ നിൽക്കുന്നു. ഉലഞ്ഞ വസ്ത്രങ്ങൾ. തളന്ന മുഖം. അലങ്കോലപ്പെട്ടു കിടക്കുന്ന മുടി.

"നിങ്ങളോ?" ഞാൻ അദ്ഭുതത്തോടെ ചോദിച്ചു:" നിങ്ങൾ തന്നെയല്ലേ ഇപ്പോൾ കുതിരപ്പുറത്ത് ഇതിലേ പോയതു്? നിങ്ങളുടെ കൂടെ വരാൻ കഴിഞ്ഞില്ലല്ലോ എന്നു വിഷാദിച്ചു ഞാൻ നിൽക്കുകയായിരുന്നു."

"എൻെറ കുതിര പോവുന്നതു നിങ്ങൾ കണ്ടോ?" കുതിരക്കാരൻെറ മരവിച്ച ചുണ്ടുകൾ എന്നോടു ചോദിച്ചു. "ഞാനായിരുന്നില്ല അതിന്മേലിരുന്നതു് എന്നു് നിങ്ങൾക്കു മനസ്സിലായില്ലേ? എവിടെ എൻെറ കുതിര? അവർ ഏതു വഴിക്കാണു പോയതു്? എൻെറ കുതിരപ്പുറത്തു പാഞ്ഞുപോയതു് വരനായിരുന്നു, കൂട്ടുകാരാ. വധുവിൻെറ വീടടുക്കാറായപ്പോൾ അദ്ദേഹം പെട്ടെന്നു് എൻെറ കൈകളിൽ നിന്നു് കടിഞ്ഞാൺ പിടിച്ചുവാങ്ങി കുതിരയുടെ കവിളിലൊന്നു തട്ടി, വീട്ടുകാരുടെയും വിരുന്നുകാരുടെയും നടുവിലൂടെ കുതിച്ചുപായുന്ന കുതിരമേലിരുന്നു് ഒരു വഴി തുരന്നു പാഞ്ഞുപോയി. ഞങ്ങൾ കുറേദൂരം പിറകേ ഓടി. അവസാനം മററുള്ളവരെല്ലാം മടങ്ങി. ഞാനിതാ എൻെറ കുതിരയെ അന്വേഷിച്ചു വരികയാണു്. നീ എങ്ങുകണ്ടു? എൻെറ കുതിര സന്തോഷത്തോടെയാണോ ഓടിയിരുന്നതു്? അവരെങ്ങോട്ടാണു് പോയതു്? നിനക്കു് അവരെ തടഞ്ഞുനിറുത്താൻ പാടില്ലായിരുന്നോ?" അയാളുടെ വിളറിയ മുഖം പുകപരത്തുന്ന ഒരു മുഖംമൂടിയെപ്പോലെ എന്നെ നോക്കി.

"കൈ നീട്ടൂ," ഞാൻ പറഞ്ഞു.

അയാളുടെ കൈത്തലത്തിൽ ഞാനാ ഇലഞ്ഞിപ്പൂ വച്ചുകൊടുത്തു. "എനിക്കു വേണ്ടി ഈ മരം പാതിവർഷം കാത്തു വച്ചിരുന്നതാണു് ഈ പൂവ്. നീ മണത്തു നോക്കൂ. ഇനി ഈ മരത്തിന്മേൽ പൂവില്ല. ഇനി അരവത്സരം കഴിയണം അതു പൂക്കാൻ."

അയാൾ പൂവ് മണത്തുകൊണ്ടു് വിജനമായ പാതയുടെ അങ്ങേയററത്തു് അയാളുടെ വെള്ളക്കുതിര പോയിമറഞ്ഞ പുകമഞ്ഞിൻപരപ്പിലേക്കു നോക്കിനിന്നു. ഞാൻ അയാളുടെ തോളിൽ തൊട്ടുകൊണ്ടു പറഞ്ഞു: "വരൂ. മെഹ്റലിയിൽനിന്നുള്ള അവസാനത്തെ ബസ്സ് ഇനിയും പോയിട്ടില്ല. നമുക്കു വധുവിനെ സമാശ്വസിപ്പിക്കാൻ പോകാം."

# ഗാനമായിത്തീർന്ന കൃഷ്ണൻ

## കെ. വി. ബേബി

കേൾപ്പതു മധുരമനോഹരഗീതം
കാണ്മതു പുല്ലാങ്കുഴലിൽ...ചുണ്ടും വിരലുംമാത്രം!

എവിടെ
കുണ്ഡലയുഗളമതെപ്പൊഴമങ്ങനെ
തെളുതെളെ മുകുരം നോക്കും കവിളും
വികാരവായ്പിന്നങ്കുരനിരയാം
വിയർപ്പുമുത്തുകളണി (1) മണിമൂക്കും
അനുരാഗത്താൽ ജലമയമാകിയ
നീലോല്പല സമനേത്രദ്വയവും
സൃഷ്ടിസ്ഥിതിസംഹാരത്തെ പ്രതി-
യിളകിക്കുറുകിയ പുരികക്കൊടിയും
ഒരു കിരണത്താലിവളിൽ പ്രേമം
തഴുകിവിടർത്തിയ തെളിമുഖവെളിവും
കുറുനിരതഴുകും നെററിത്തടവും
ഏഴഴകിയലും തിരുമുടിയഴകും
ഉലകുടരിക്കും കിരീടഭാരവു-
മെവിടെ?

കേൾപ്പതു മധുരമനോഹരഗീതം
കാണ്മതു പുല്ലാങ്കുഴലിൽ...പുല്ലാങ്കുഴൽ മാത്രം!
അടിമുടിയിവളിൽ പുളകം ചാർത്തിയ
ചുണ്ടുകളെവിടെ?
പാമ്പുകളെപ്പോലിവളെച്ചുററിയ
വിരലുകളെവിടെ?
മാറിൽ ചന്ദ്രക്കലകൾ കൊത്തിയ
നഖനിരയെവിടെ?
എവിടെ
തേടിക്കിട്ടിയ പൂക്കൾ കൊരുത്തിവൾ
മേലിൽ ചാർത്തിയ മാലകളും വന-
മാലകളും, മണിമാലയുമണിയും
ഗളവും, കൗസ്തുഭവും തിരുമറുവും
കുങ്കുമകാന്തിയിലിഴുകും മാറും,
വടിവിയലും തിരുവരയിൽ ഞൊറിയുടെ
തേരൊലിയുതിരും മണിയരഞ്ഞാണും
അഴിയാറായൊരു മഞ്ഞപ്പട്ടും
പട്ടിൽ പാതി മറഞ്ഞോരുടലും
ഉടലിൻ നീലക്കരിമുകിലഴകും
ഹർഷോന്മാദത്തിരയിലൊരിക്കൽ
ചിന്നിയ ചിലങ്ക ചാർത്തിയകാലും
തമ്മിൽ കൊരുത്ത പദയുഗശോഭയു-
മെവിടെ?
പാട്ടിൽ പൂവിട്ടുണരാറായൊരു
വാടികയെവിടെ?
പാട്ടിനു നീലക്കുടയായ് വിടർന്ന
കദംബംഎവിടെ?
പാട്ടിൽ കുളിരണി മലരുകൾ തൂവിയ
ചില്ലകളെവിടെ?

കേൾപ്പതു മധുരമനോഹരഗീതം
കാൺമതു പുല്ലാങ്കുഴലിൽ...ഇല്ലാ പുല്ലാങ്കുഴലും!

കേൾപ്പതു മധുരമനോഹരഗീതം മാത്രം
കാൺമതു മധുരമനോഹര ഗീതംമാത്രം
പാട്ടിൽ കേൾപ്പതു കണ്ണനെമാത്രം
പാട്ടിൽ കാൺമതു കണ്ണനെമാത്രം
ഇനിയിപ്പാട്ടും തീർന്നുകഴിഞ്ഞാൽ
ഇനിയിപ്പാട്ടിന്നുറവ വരണ്ടാൽ...
...ഇവളുടെ വാഴ്‌വിൻ നാളം....!
അയ്യോ, രാധാകൃഷ്ണാ നീയിന്നെവിടെ
രാധാകൃഷ്ണാ നീയിന്നെവിടെ?
രാധാകൃഷ്ണാ...രാധാകൃഷ്ണാ...രാധാകൃഷ്ണാ...

1. മണിമൂക്ക് = അഴകുള്ള മൂക്ക്



# ഹോമം

## സന്തോഷ്

സൂര്യനിലെത്തി ഞാൻ
സൂത പുത്രൻ;
മമ ബോധങ്ങളുഞ്ചിലും
ചെങ്കനലാളുവേ,

സൂര്യനിതെ,ന്തെൻെറ
നാഡി പഴുപ്പിച്ചു തല്ലിത്തിളക്കുന്നോ
മാററത്തു തീവെട്ടി കത്തിനിറുത്തുന്നു.

സൂര്യനിതെ,ന്തെൻെറ
പാദങ്ങളിലൊരു-
ബോധിതൻ വേരുപോൽ
ചുററിപ്പിണയുന്നു.

ആദിത്യ-
നാദിയില്ലാ[illegible]
നന്തമെഴാ[illegible]-
നായിരം [illegible]കളാലേ
പിന്നിട്ട [illegible]ന്നൊരിടനാഴി
തൻ ഗന്ധ[illegible]
മെൻ തൊലിയിൽ നിന്നു
നക്കിത്തുവർത്തവേ,
കണ്ണിലുരുകിപ്പടർന്നൊരിരുട്ടിൻെറ
യെണ്ണമെഴുക്കു തുടച്ചെടുത്തീടവേ,

ഞാനെൻെറ
സൂര്യൻെറ
വൃത്തത്തിലിററിററി
വീണൊലിക്കുന്നു;
ഞാനാദിയന്തങ്ങളനുഭവിച്ചീടുന്നു.

ആദിയിൽ
പൂമ്പൊടി പോലൊരു
വെള്ളി വെളിച്ചം തിളങ്ങുന്നു
അന്തമൊരു ചെറു
സൂചിക്കുഴി;

എൻെറ സൂര്യൻെറ നാഭിയി-
ലെന്നെ ഹോമിച്ചു ഞാൻ.



# ശ്യാമം

## യു. ജയചന്ദ്രൻ

ഇനിയേതു വാക്കിൽത്തുടങ്ങുവാൻ?
ഇനിയെന്തി,നാരെ,യുണർത്തുവാൻ?
ഓർമ്മയിൽ മുംമുന-
ത്തുമ്പൊന്നമർന്നു,
ചോപ്പിൻ മുത്തടർന്നു
പഴന്തുകിൽത്തുമ്പും
പൊളിഞ്ഞു; താളം
ചോർന്നുവീണു
പഴമ്പാട്ടുകൾ പണ്ടുപണ്ടേ
മരിച്ചു മനസ്സിന്നിരുട്ടിൽ—
ചിതക്കനൽക്കണ്ണിൽ-
ക്കരിന്തേളിഴഞ്ഞു
കറുപ്പിൻെറ മേലങ്കി
യുയർന്നുവീണു; മൗന-
മുരുൾ പൊട്ടിയലറി;
ചുവന്നതിര ഫണമുയർത്തി
ശബ്ദകലവിയിൽ സർവവും
പാഴായ്, കറുപ്പായി-
ഇനിയെന്തുചൊല്ലിത്തുടർന്നിടും?
ഇനിയാരു കേൾക്കുവാൻ പാടിടും?

# പൂവും നീരും

## സി. കൃഷ്ണൻ നായർ

അന്തരീക്ഷം തെളിഞ്ഞകി-
ല്ലലെല്ലാമകന്നപോം
അന്തരംഗമൊലിക്കൊണ്ടു-
തെന്തിനെന്നോർത്തു നില്പുയാൻ.
ഉത്രാടനാളിലുന്മേഷം
ഉണരാനനുകൂലയായ്
പൂവിളിച്ചുണരും പിള്ള-
രേവം മാറെറാലി ചേർക്കയാം.
അറിവിൻ കതിരായെത്തു-
മരുമപ്പൈതൽക്കൂടിയും
പൂന്തെന്നലിൽക്കൂടിയെന്തോ
'പൂന്നാരം' കാഴ്ചവെയ്ക്കയാം.
തിരുവോണവിശേഷങ്ങൾ
തിരുമുററം പകക്കയാം:
നിറയെപ്പൂക്കളം തീർന്നാൽ
കുറവേതും മറന്നിടാം.
ഓണത്തപ്പനു നേദിക്കാൻ
'വേണം പൂവട' കൊഞ്ചലായ്
പ്രാണനിൽ കൊതി പാറുന്നോ-
രീണം കുഞ്ഞുങ്ങൾ തൂകയായ്
കാലത്തിന്നിമ്പമൊന്നായി-
ക്കൈവരും വേളയേതുതാൻ?
കണ്ണിലും കാതിലും കൂറും
കഥ കാച്ചിക്കുറുക്കിടനൻ.
മാബലിത്തമ്പുരാനെത്തും
നാളിതോ, നാളെയോവരും?
മാവേലിസ്സ്റ്റോറുകൾ നാട്ടിൻ
ജീവിതം വീണ്ടെടുക്കുമോ?
കൃവിൽ ചേർന്നുച്ചയായപ്പോൾ
കിട്ടും'പഞ്ചാര' വാങ്ങിയോർ
തലചുററി, നിലംപൊത്തും
കാഴ്ച, വാത്സല്യ മൂല്യമോ?
വിലയും നിലയും ചിന്തി-
ച്ചുലയും വേളവറുമോ?
വിളറും കോലമേ സാക്ഷി
'വിജയം' വിശ്വവശ്യമേ!
തിരുവോണോത്സവത്തിൻ
തിരുവാധാരമീവിധം
തിറുവാങ്ങുന്നതമൊണ്ടിൻ
തീരം പൂനീർതളിച്ചു നാം.
അന്തരീക്ഷം തെളിഞ്ഞാകി-
ല്ലലേതുമകന്നുപോം
അന്തരംഗമൊലിക്കൊണ്ടു-
തെന്തിനെന്നോർത്തുനില്പു ഞാൻ.

# ഇനവരിക്കവിതകൾ

# ഗതകാലസ്മരണകളുടെ ഒരു കോവിലകം

(17-ാം പേജിൽനിന്നു തുടർച്ച)

കറുത്ത തറയിൽ, ചെറുമക്കളുടെ നടുവിലിരുന്ന് വലിയതമ്പുരാട്ടി, ചിറക്കൽ കോവിലകത്തിന്റെ കഥകൾ പറഞ്ഞു. എത്രയോ പ്രാവശ്യം കേട്ടതെങ്കിലും മുത്തശ്ശിയുടെ വാക്കുകൾ കൗതുകത്തോടെ കുട്ടികൾ കേട്ടിരുന്നു. മുത്തശ്ശിത്തമ്പുരാട്ടി പരദേവതമാരുടെ ഐതിഹ്യങ്ങളാണ് അധികവും പറഞ്ഞതു്. എനിക്കുവേണ്ടി, അവർ'ആ പഴയ കളി'യുടെ കഥപറഞ്ഞു.

●

വലിയമ്പ്രാട്ടി പിന്നെ വിവാഹച്ചടങ്ങുകളെപ്പററിയായി. അഞ്ചുദിവസത്തെ ചടങ്ങാണത്രേ പണ്ട് വിവാഹത്തിന്. അഞ്ചു ദിവസവും ചിറയ്ക്കൽ ഉത്സവമാണ്. സാധാരണ മൂന്നു തമ്പുരാട്ടിമാർക്ക് ഒന്നിച്ചായിരിക്കും കല്യാണം നടത്തുക. എല്ലാച്ചടങ്ങും—വരനെ കണ്ടുപിടിക്കുന്നതു മുതലുള്ള എല്ലാച്ചടങ്ങും വലിയ രാജാവിന്റെ നേതൃത്വത്തിലായിരിക്കും. ഞാൻ തമ്പുരാട്ടിയുടെ കല്യാണത്തെപ്പററി ചോദിച്ചു. എഴുപത്തിമൂന്നുകാരിയായ, ചിറക്കൽ കോവിലകത്തെ ഈ തിരുവാതിര തിരുനാൾ മഹാപ്രഭ വലിയ തമ്പുരാട്ടി തന്റെ പതിനേഴാം വയസ്സിലേക്കു മടങ്ങിപ്പോകുന്നതു് കൗതുകത്തോടെ ഞാൻ നോക്കിയിരുന്നു. തമ്പുരാട്ടി തുടങ്ങി: "എന്റെ പതിനേഴാം വയസ്സിലായിരുന്നു വിവാഹം. ഞങ്ങൾക്ക് മൂന്നാൾക്കു ചേർത്തായിരുന്നു കല്യാണം, കുഞ്ഞാട്ടിക്കുട്ടിക്കും, ആര്യപ്രഭയ്ക്കും എനിക്കും. ഇന്നത്തെപ്പോലെ കല്യാണത്തിനു മുമ്പ് വരനെ കാണാനൊന്നും കഴിയുമായിരുന്നില്ല. പക്ഷേ ഞാൻ നേരത്തെ കണ്ടിരുന്നു..."

"അപ്പോൾ നേരത്തെ പ്രേമമായിരുന്നോ?"

എനിക്കൊരു കുസൃതിതോന്നി. തമ്പ്രാട്ടി ചിരിച്ചു. "അല്ല. അദ്ദേഹം അതിനു മുമ്പ് കോവിലകത്തു വരുന്നതു് ഞാൻ കണ്ടിരുന്നു. സത്യത്തിൽ അന്നെനിക്ക് അദ്ദേഹത്തെ ഇഷ്ടമായിരുന്നില്ല. പിന്നെ കല്യാണം ഉറപ്പിച്ചുവെന്നു കേട്ടപ്പോൾ ഇഷ്ടപ്പെടാതെ വയ്യല്ലോ."

"അഞ്ചുദിവസം നീണ്ടുനിൽക്കുന്ന ചടങ്ങാണ് കല്യാണത്തിന്. പഴയ കോവിലകത്തു് വടക്കിനിയിൽവച്ചായിരുന്നു ഞങ്ങളുടെ കല്യാണം. പുറത്തു് പ്രത്യേകം പന്തൽ കെട്ടിയിരിക്കും. രാത്രി ഒമ്പതു മണിക്കായിരുന്നു ചടങ്ങാരംഭിച്ചതു്. വടക്കിനിയിലെ ഹോമത്തിന്റെ മുന്നിൽ നെല്ലും അരിയും വിതറിയിരിക്കും. അതിൽ ചവിട്ടി വധു നിൽക്കണം. അപ്പോൾ വരൻവന്ന് താലികെട്ടും. തുടർന്ന് മാലയിടലും പാണിഗ്രഹണവും. അഗ്നിസാക്ഷിയായി ഹോമത്തെ മൂന്നുപ്രാവശ്യം പ്രദക്ഷിണം വയ്ക്കും. പിന്നെ കൂട്ടിക്കൊണ്ട് പോകലാണ്. പടിപ്പുറപ്പാട് എന്നു പറയും. വരൻ കൈയുംപിടിച്ച് അങ്ങ് കൊണ്ടുപോകും. അപ്പോൾ മുണ്ടോടത്തു് കാരണവരോ, കരക്കാട്ട് നമ്പ്യാരോ വന്നു വഴിതടയും. എന്നിട്ട് പറയും: "കൊണ്ടുപോകേണ്ട. ചെലവിന് തരാം. ഇവിടെ താമസിച്ചാൽ മതി." കല്യാണക്കാരൻ വധുവിനെക്കൊണ്ടു തിരികെ വടക്കിനിയിലേക്കു വരും. വധുവിനു കോവിലകത്തു് അന്ന് പ്രത്യേക മുറി ഉണ്ടായിരിക്കും. വരന് ആ മുറിയിൽ അന്നു പ്രവേശനമില്ല. വരന് കൊട്ടാരത്തിൽ പ്രത്യേക മുറി ഉണ്ടായിരിക്കും. രണ്ടാം ദിവസം 'ഔപാസനം' എന്ന ചടങ്ങാണ്. വെള്ളയും കരിമ്പടവും വിരിച്ച ശുഭ്രമായ മുറിയിൽ നിന്ന്, വധുവിനെ കല്യാണക്കാരൻ വടക്കിനിയിലേക്ക് കൈപിടിച്ച് കൊണ്ടുപോകും. ഹോമത്തിന്റെ മുന്നിൽ രണ്ടാളും ഇരിക്കും. ഹോമം കഴിഞ്ഞ് ദർഭ കത്തിച്ച കരി, വരൻ വധുവിന്റെ നെററിയിൽ അണിയിക്കും. വീണ്ടും ഇരുവരും തിരികെ അവരവരുടെ മുറികളിലേക്കു പോകും. മൂന്നാം ദിവസവും ആ ചടങ്ങ് ആവർത്തിക്കും. നാലാംദിവസം പുഴയിൽച്ചെന്ന് പെണ്ണു കുളിക്കും. അഞ്ചാംദിവസം വരനും വധുവും ഒത്തുചേർന്ന് കടലായി ക്ഷേത്രക്കുളത്തിൽ കുളിക്കും. രണ്ടുപേരും കൈകോർത്തു മുങ്ങണം. കുളികഴിഞ്ഞു വന്ന് പരസ്പരം വെററില തീററണം, പൊട്ടു തൊടുവിക്കണം...അതോടെ അവർ ഒന്നിച്ചു..." തമ്പ്രാട്ടി പറഞ്ഞ് അവസാനിപ്പിക്കുകയായിരുന്നു. രസത്തോടെ കഥ കേട്ടിരുന്ന ഒരു ചെറുമകൾ അപ്പോൾ ചോദിച്ചു: "അപ്പൊ, മുത്തശ്ശീ ഈ മത്സ്യം പിടിക്കണതു് എപ്പഴാ?" മുത്തശ്ശി പറഞ്ഞു, "ഓ, അതു് വിട്ടു. ഇടയ്ക്ക് ഒരു ദിവസം കല്യാണക്കാരൻ ഒരു വട്ടളത്തിൽ (ഉരുളി) മത്സ്യം കൊണ്ടുവന്ന് തമ്പ്രാട്ടിയുടെ ചേലത്തുമ്പിൽ കെട്ടുന്ന ചടങ്ങുമുണ്ട്."

ഈ ചടങ്ങുകൾക്കൊക്കെ എന്തെങ്കിലും ഉദ്ദേശ്യം കാണില്ലേ? അതൊന്നും തമ്പ്രാട്ടിക്ക് അറിയില്ല. അവസാനമായി ഇത്തരമൊരു വിവാഹം നടന്നതു് മുപ്പതുകൊല്ലംമുമ്പാണ്. കമലം, മനോരമ, സരോജം തമ്പുരാട്ടിമാരുടെ വിവാഹം. തന്റെ വിവാഹമംഗളമായി മഹാകവി കുട്ടമത്തു് എഴുതിയ തിരുവേളിഗാഥ എന്ന ശ്ലോകം ഇപ്പോഴും മഹാപ്രഭ വലിയ തമ്പുരാട്ടിക്ക് ഓർമ്മയുണ്ട്. ചെറുമക്കളെ നോക്കി അവർ ഈണത്തിൽപ്പാടി:

ഇത്തിരുവേളി മഹോത്സവം
ഈ ലോക ക്ഷിപ്ര പ്രസിദ്ധമായി
ശോഭിക്കുന്നു
ശാരദാദേവിക്കും മാമലാപൈതൽക്കും
ക്ഷീരാബ്ധി മങ്കയ്ക്കും നേരായ്നില്ലും
... ... ..."

ചെറുമക്കൾ പൊട്ടിച്ചിരിച്ചു. "അതുപോലെ ഒരുകാലം ഇനി ഉണ്ടാവുമോ..." തമ്പ്രാട്ടി ചോദിച്ചു. ചെറുമക്കൾക്ക് അതുപോലെ ഒരു കല്യാണം നടത്തി കാണാൻ ആഗ്രഹമുണ്ടെന്ന് തമ്പ്രാട്ടി പറഞ്ഞു. ഉഷവർമ്മയും സിന്ധുവർമ്മയും ലീനവർമ്മയും ഉറക്കെ ചിരിച്ചു. വലിയ തമ്പുരാട്ടിക്ക് ഇരുപത്തിയേഴ് ചെറുമക്കളുണ്ട്. ഇരുപത്തിയേഴിൽ എട്ടുപത്തു പേർ ഞങ്ങളുടെ മുമ്പിൽ മുത്തശ്ശിയുടെ കഥ കേൾക്കാൻ ഉണ്ടായിരുന്നു.

മുത്തശ്ശി ഓരോ ചെറുമക്കളുടെ പേരും പറഞ്ഞു. കോവിലകത്തു് പേര് ഇടുന്നതിലും ഒരു സവിശേഷതയുണ്ട്. കുട്ടിയെ ആദ്യം 'ചെവിട്ടിപ്പേര്' വിളിക്കും. പരദേവതമാരുടെ പേരുകളാണ് 'ചെവിട്ടിപ്പേരുകൾ.' പെൺകുട്ടികൾക്ക് ആറ് ചെവിട്ടിപ്പേരുകളുണ്ട്. ആദ്യത്തെ പെൺകുട്ടിക്ക് ചാമുണ്ഡിയെന്നും രണ്ടാമത്തെ പെൺകുട്ടിക്ക് മഹാപ്രഭയെന്നുമാണ് പേരുകൾ. പെൺകുട്ടികളുടെ മററു പേരുകൾ ഉമാപ്രഭ, ഉമ, ആര്യ, ഭാഗീരഥി എന്നിവയാണ്. ആദ്യത്തെ ആൺകുട്ടിക്ക് കേരളവർമ്മ എന്ന പേരിടും. പിന്നെ ഉദയവർമ്മ, ഗോദവർമ്മ, രാജരാജവർമ്മ. രവിവർമ്മ, ഗോദവർമ്മ എന്ന പേരുള്ള രണ്ടു കുട്ടികൾ മരിച്ചതുകൊണ്ട് പിന്നീട് ആ പേര് ഇട്ടില്ലത്രേ. മുത്തശ്ശി തന്റെ മുന്നിലിരുന്ന ചെറുമക്കളുടെ ചെവിട്ടിപ്പേര് പറഞ്ഞു. സിന്ധുവർമ്മയുടെ ചെവിട്ടിപ്പേര് ചാമുണ്ഡി. ഉഷയുടെ പേര് മുത്തശ്ശിക്കു ഓർമ്മയില്ല. ഉഷയ്ക്കും അറിയില്ല. രാജേഷിന്റെ പേര് രവിവർമ്മ. മഹേഷ് രാജരാജവർമ്മ... പരസ്പരം ചെവിട്ടിപ്പേരു വിളിച്ച് കുട്ടികൾ കളിയാക്കി.

വലിയതമ്പുരാട്ടിക്ക് മാലിഖാനില്ല. മററ് അധികാരങ്ങളുമില്ല. "മാലിഖാനിൽ പകുതി എനിക്കു തരേണ്ടതാണ്" തമ്പുരാട്ടി ചിരിച്ചുകൊണ്ടു പറഞ്ഞു. തമ്പുരാട്ടിയുടെ ഭർത്താവ് അന്തരിച്ച ഹരിപ്പാട്ട് ചെമ്പ്രമം കൊട്ടാരത്തിലെ ഗോദവർമ്മയായിരുന്നു വലിയ തമ്പുരാട്ടിയുടെ ഭർത്താവ്. അദ്ദേഹം രാജാസ് സ്കൂളിലെ മാഷായിരുന്നു. തമ്പ്രാട്ടിക്ക് എട്ടു മക്കൾ. ഏഴുപെണ്ണും ഒരാണും. ഒരു മകൾ മരിച്ചുപോയി. മക്കളൊക്കെ ഉന്നതനിലകളിൽ ജീവിക്കുന്നു. മരുമക്കൾക്ക് നല്ല ഉദ്യോഗങ്ങൾ ഉള്ളതുകൊണ്ടാണ് താൻ രക്ഷപ്പെട്ടതെന്ന് തമ്പുരാട്ടി പറയുന്നു. അല്ലെങ്കിൽ എന്താകുമായിരുന്നു സ്ഥിതി. "എനിക്കും ഏഴുമക്കൾക്കുമായി ആകെ എഴുപതുസെൻറ സ്ഥലവും ഈ കെട്ടിടവും മാത്രം. ഞങ്ങൾ എന്തു ചെയ്യുമായിരുന്നു...ഒക്കെ ദൈവം അനുഗ്രഹിച്ചുവെന്നു പറഞ്ഞാൽ മതിയല്ലോ..."

വലിയ തമ്പുരാട്ടിയെക്കണ്ട് പുറത്തിറങ്ങുമ്പോൾ വെയിലാറിയിരുന്നു. ചിറ തണുത്തു തുടങ്ങിയിരിക്കണം. അപ്പോഴും ഓളങ്ങളുണ്ടായിരുന്നില്ല. പടവുകളിൽ തിരക്കേറിവരുന്നു. പടിഞ്ഞാറുനിന്ന് വടക്കുവശംവഴി ഞങ്ങൾ കിഴക്കോട്ട് നടന്നു. ചിറവരമ്പിലെ പുല്ലുകൾ നരച്ചിരിക്കുന്നു. കിഴക്ക് എത്തുന്നതിനു മുൻപ്, യദൃച്ഛയാ ഞാൻ കൊട്ടാരത്തിന്റെ പടവുകളിലേക്കു നോക്കി. വലിയ രാജാവ് പടികൾ ഇറങ്ങിവരുന്നു. മുണ്ടും ഷർട്ടും ധരിച്ച തമ്പ്രാൻ. തമ്പ്രാന്റെ കൈയിൽ ഒരു കുടയും കറുത്ത ബാഗും. ചിറവരമ്പിലെ കുട്ടികൾ തമ്പ്രാനെ ശ്രദ്ധിക്കുന്നില്ല. കടവുകളിൽ മുതിർന്നവർ, തമ്പ്രാനെ ശ്രദ്ധിക്കാതെ കുളി തുടരുന്നു. തമ്പ്രാൻ മെല്ലെ തെക്കോട്ടു നടക്കുന്നു. ബാഗുമായി തമ്പ്രാൻ എങ്ങോട്ടാവും പോവുക? എനിക്കതു് ചോദിക്കാൻ കഴിഞ്ഞില്ല. ഞാൻ ഇക്കരെയായിരുന്നു. തമ്പ്രാൻ അക്കരെയും.



# ചേട്ടന്റെ നിഴലിൽ

ലീലാ ദാമോദരമേനോൻ

## പതിന്നാല്

ജനങ്ങൾ വലിയ ദുർഭിക്ഷതയിലും പട്ടിണിയിലുംപെട്ട് നരകിക്കുകയായിരുന്നു. അരിയില്ല, തുണിയില്ല, പണിയില്ല. പട്ടാളത്തിൽ നിന്ന് മടങ്ങിവന്നവർക്കുപോലും ജീവിതമാർഗ്ഗമില്ല. അങ്ങനെ ഒരു നാശകാലം. മലബാർ കളക്ടറുടെ നേതൃത്വത്തിൽ നടത്തിയ ധാന്യ വിതരണത്തിൽ അപാകതകൾ ഉണ്ടെന്നു പരാതി പരന്നു. വിമർശനത്തിന്റെ ശക്തി ഭീഷണികൊണ്ട് കുറയ്ക്കാമെന്നു വിചാരിച്ചിട്ടാകാം കളക്ടർ ചേട്ടനെ ഫോണിൽ വിളിച്ചു. രാത്രി സമയം. "ഉടനെ എന്റെ വീട്ടിൽ വരണം." കളക്ടറുടെ വീട് വളരെ ദൂരെയാണ്. ചേട്ടന് വാഹനമുണ്ടായിരുന്നില്ല.

"രാവിലെ കളക്ടറേററിൽ കാണാം," ചേട്ടൻ പറഞ്ഞു.

"എനിക്ക് കാണേണ്ട ആളെ എനിക്ക് സൗകര്യമുള്ള സ്ഥലത്തും സമയത്തും വരുത്താൻ എനിക്കറിയാം," കളക്ടർ ക്ഷുഭിതനായി പറഞ്ഞു.

"ആ ആൾ ഏതായാലും ഞാനല്ല." ചേട്ടൻ ഫോൺ താഴെവച്ചു. പോയില്ല.

"എന്നെ വീണ്ടും ജയിലിൽ കൊണ്ടുപോകുമെന്നാണു തോന്നുന്നതു്." കളക്ടർക്ക് മജിസ്ട്രേട്ടെന്ന നിലയിൽ വിപുലമായ അധികാരമുണ്ടായിരുന്ന കാലമാണ്.

അരിക്കാര്യത്തിന്റെ പാകപ്പിഴകൾ മാതൃഭൂമിയിൽ വസ്തുനിഷ്ഠമായി ചൂണ്ടിക്കാണിച്ചു. കളക്ടരുടെ മര്യാദയില്ലാത്ത പെരുമാററത്തെക്കുറിച്ച് ഗവർണ്ണർക്ക് എഴുതുകയും ചെയ്തു. വരുന്നതുവരട്ടെ എന്നു കരുതി.

പ്രതീക്ഷിച്ചതല്ല സംഭവിച്ചതു് കളക്ടർക്കു ഉടനെ സ്ഥലം മാററമായി. പകരംവന്ന കളക്ടർ വളരെ മര്യാദയോടുകൂടിയാണ് ചേട്ടനോട് സംസാരിച്ചതു്.

"മിസ്റ്റർ മേനോൻ, എനിക്ക് താങ്കളെ കാണണമെന്നുണ്ട്. എവിടെ വച്ചാണ് എപ്പോഴാണ് സൗകര്യമാവുക. ഞാൻ വാഹനമയയ്ക്കണമോ?"

രണ്ടുപേർക്കും അതിന്റെ ഹാസ്യവശം ഓർമ്മവന്നു. ഉറക്കെ ചിരിച്ചു.

"രാവിലെ കളക്ടറേററിൽ വന്നാൽ പോരേ. എനിക്കും നിങ്ങൾക്കും അതാവും സൗകര്യം. നമ്മുടെ ഓഫീസുകൾ അടുത്താണല്ലൊ."

"അങ്ങിനെ ആകട്ടെ."

ആ കളക്ടർ ഒരു ബ്രിട്ടീഷുകാരനായിരുന്നു. അവിടെനിന്നു മാററമായി പോകുന്നതുവരെ വളരെ സൗഹാർദ്ദത്തോടെയാണ് അദ്ദേഹം പെരുമാറിയതു്. വഴക്കുകൂടിയ കളക്ടർ ഒരു ഇന്ത്യക്കാരനായിരുന്നു. വിധിയുടെ വൈപരീത്യമെന്നുതന്നെ പറയട്ടെ. വർഷങ്ങൾക്കു ശേഷം ചേട്ടൻ പാർലിമെൻറ് അംഗമായപ്പോൾ ഈ ഉദ്യോഗസ്ഥൻ ഇന്ത്യാഗവൺമെൻറിന്റെ ഒരു തലമൂത്ത വകുപ്പദ്ധ്യക്ഷനായിരുന്നു. തെററിദ്ധാരണമൂലം എന്തോ കുഴപ്പത്തിൽ അയാൾ പെട്ടപ്പോൾ കൂട്ടുകാരെല്ലാം അയാളെ കൈവെടിഞ്ഞു. ആ ശോച്യാവസ്ഥയിൽ അയാളോട് മര്യാദയോടും ദയാപൂർവ്വമായും ചേട്ടൻ പെരുമാറി എന്നതു ഗദ്ഗദത്തോടുകൂടിയാണ് പിന്നീട് അയാൾ എന്നോടു പറഞ്ഞതു്.

"മേനോന് എന്നോടു ദ്വേഷ്യം തോന്നാൻ ഞാൻ കാരണക്കാരനായിട്ടുകൂടി—" അയാൾ കൂട്ടിച്ചേർത്തു. അയാൾക്ക് പഴയ സംഭവം ഓർമ്മയുണ്ടായിരുന്നു.

ആയിടയ്ക്ക് ഇന്ത്യയുടെ സ്വാതന്ത്ര്യത്തിന് ഒരു പാക്കേജ് പദ്ധതി ബ്രിട്ടൻ സമർപ്പിച്ചു. ലോകമഹായുദ്ധം അവസാനിച്ചിരുന്നു. ചർച്ചിലിന്റെ യാഥാസ്ഥിതിക കക്ഷി പൊതു തിരഞ്ഞെടുപ്പിൽ തോററു.

ആററ്ലി ബ്രിട്ടീഷ്പ്രധാനമന്ത്രിയായി. ഇന്ത്യൻ നേതാക്കളുമായി ഒരു ഒത്തുതീർപ്പു വേണമെന്ന് ലേബർപാർട്ടി ആഗ്രഹിച്ചു. തൽഫലമായി ബ്രിട്ടീഷ് ഗവൺമെൻറും കോൺഗ്രസ്സുമായി ഉണ്ടായിരുന്ന സംഘർഷം കുറെയൊക്കെ കുറഞ്ഞു.

കേരളത്തിൽ കോൺഗ്രസ്സുകാരും കമ്മ്യൂണിസ്ററുകാരുമായിട്ടായി ഏററുമുട്ടൽ. യുദ്ധത്തിൽ കമ്മ്യൂണിസ്ററുപാർട്ടി ബ്രിട്ടനെ സഹായിച്ചതിൽ നാട്ടിൽ വളരെ എതിർപ്പുണ്ടായിരുന്നു. എന്നാലും പലപ്പോഴും പി. നാരായണൻനായരും ഇ. എം. എസ്. നമ്പൂതിരിപ്പാടും എ. കെ. ഗോപാലനുമൊക്കെ ചേട്ടനോട് രാഷ്ട്രീയകാര്യങ്ങൾ ചർച്ചചെയ്യാനെത്തും. ചേട്ടനും നമ്പൂതിരിപ്പാടും തർക്കിച്ചു തർക്കിച്ചു ശുണ്ഠി പിടിക്കുന്നതു കാണേണ്ടതാണ്. അങ്ങനെയുള്ള രാഷ്ട്രീയ ചർച്ചകളുടെ ഇടയിലാണ് ചേട്ടനെ ദ്വേഷ്യം വന്നുകാണുക പതിവ്. പൊതുവേദിയിൽ അവരെല്ലാം നിർദ്ദാക്ഷിണ്യമായി അന്യോന്യം എതിർക്കും. എന്നാൽ വ്യക്തിപരമായും സാമൂഹ്യനിലവാരത്തിലും അവർ തമ്മിൽ നല്ല സൗഹൃദം പുലർത്തിയിരുന്നതാണ്. കെ. പി. ആർ. ഗോപാലന്റെ വധശിക്ഷ നിറുത്തിവയ്ക്കാൻ ദയാഹർജിക്ക് ഒപ്പുശേഖരിക്കാൻ ചേട്ടനും മാധവമേനോനും മുൻകൈയെടുത്തതു് മറക്കാൻ സാധ്യമല്ല.

ഞങ്ങളുടെ വീട്ടിൽനിന്ന് സസ്യേതരാഹാരം നമ്പൂതിരിപ്പാട് പലതവണ കഴിച്ചിട്ടുണ്ട്. എനിക്ക് ആദ്യം അതൊരത്ഭുതമായിരുന്നു. എന്റെ അച്ഛന്റെ പെങ്ങളുടെ ഭർത്താവായ നമ്പൂതിരി ബന്ധുവീട്ടിൽ വന്നാലും വളരെ അകൽച്ചയോടെയാണ് പെരുമാറുക. മഠത്തിൽ നിന്ന് കുട്ടിപ്പട്ടർ ഉണ്ടാക്കിയ ഭക്ഷണമേ കഴിക്കയുള്ളൂ. കാലം മാറിവരുന്നുണ്ടായിരുന്നു എന്നറിയാതെയല്ല. പ്രത്യേകിച്ചും ഇളംതലമുറക്കാരെ സംബന്ധിച്ചേടത്തോളം മാററങ്ങൾ അനിവാര്യമായിരുന്നു.

ഒരിക്കൽ ഒരു യോഗം കഴിഞ്ഞ് വളരെ വൈകിയാണ് എന്റെ സുഹൃത്തു് ഉമഅന്തർജ്ജനവും ഞാനും വീട്ടിൽ ഊണുകഴിക്കാനെത്തിയതു്. മുത്തശ്ശി ഞങ്ങൾക്ക് ചോറുവിളമ്പിത്തന്നു. ഉമ നമ്പൂരിസ്ത്രീയാണെന്നറിഞ്ഞപ്പോൾ മുത്തശ്ശിക്ക് വലിയ പ്രയാസം തോന്നി.

"ഇവിടന്നൊക്കെ ഇങ്ങനെ തുടങ്ങിയാലോ...ആത്തേമ്മാർക്ക് ഇതൊക്കെ വയ്യേ്യാ."

ഉമയുടെ മറുപടി എനിക്ക് ഇഷ്ടമായി. "മുത്തശ്ശി, എന്നെ ആത്തേമ്മാരായി കണക്കാക്കണ്ട. ലീലയുടെ കൂടപ്പിറപ്പാണെന്നു കരുതിക്കോളൂ."

ഒരുദിവസം ചേട്ടൻ ഓഫീസിൽനിന്നു വന്ന ഉടനെ ഞാൻ പറഞ്ഞു. "ഞാനും ഇനി സാമൂഹ്യക്ഷേമ പ്രവർത്തനത്തിനിറങ്ങുകയാണ്." ഞാൻ നേരത്തേ തുടങ്ങിയിരുന്ന ഒററപ്പാലം മഹിളാസമാജ പ്രവർത്തനത്തോടൊപ്പം അഖിലേന്ത്യാവനിതാ സമ്മേളനത്തിന്റെ കോഴിക്കോട്ട് ശാഖയുടെ ഒരു സജീവപ്രവർത്തകയായി ഞാൻ മാറിക്കഴിഞ്ഞിരുന്നു. എന്നെ 'സാമൂഹ്യസേവനനിരത' എന്നൊക്കെ പറഞ്ഞു കളിയാക്കാറുണ്ടായിരുന്നു.

ഏതെങ്കിലും ജോലി ഏറെറടുത്താൽ ഇടവും വലവും നോക്കാതെ അതിൽ മുഴുകുന്ന എന്റെ പ്രകൃതം കാരണം സഹപ്രവർത്തകരുമായി പലപ്പോഴും ഏററുമുട്ടാറുണ്ട്. ചിലപ്പോൾ വീട്ടിൽവന്നു വ്യസനം സഹിക്കവയ്യാതെ ആരും കാണാതെ കണ്ണീരൊലിപ്പിക്കുമ്പോൾ ചേട്ടൻ കണ്ടുപിടിക്കും. കണ്ണീർ പതുക്കെ ഒപ്പി എടുക്കും. പക്ഷേ അതോടൊപ്പം പറയും

«നിർമ്മമ നിരഹങ്കാരം'' അതു് ഗീതയിൽ നിന്നാണെന്നും എന്നെ കടിഞ്ഞാണിടാനാണെന്നും എനിക്കു് അന്നു് മുഴുവൻ മനസ്സിലായിരുന്നില്ലെങ്കിലും ആ ശാന്തമായ വാക്കുകൾ എന്നെ സമാധാനപ്പെടുത്തിയിരുന്നു.

ക്ഷേമരാഷ്ട്രത്തിന്റെ പദ്ധതികളൊന്നും ജനങ്ങൾക്കു് ആശ്വാസം നൽകാതിരുന്ന കാലമായതുകൊണ്ടു് രാഷ്ട്രീയപ്രവർത്തകർ സാമൂഹ്യസേവനത്തിൽ ഏർപ്പെടുക സാധാരണയായിരുന്നു. നിർമ്മാണപ്രവർത്തനം രാഷ്ട്രീയപ്രവർത്തനത്തിന്റെ ഭാഗമായിരുന്നു. ചേട്ടനെ ഡിസ്ട്രിക്ട് വെൽഫെയർ കമ്മിറ്റിയുടെ പ്രസിഡന്റായി തിരഞ്ഞെടുത്തു. അതുകൊണ്ടാണു്, താനും സാമൂഹ്യസേവനത്തിനു തയ്യാറായി എന്നു പറഞ്ഞതു്. ഏതെങ്കിലും കാര്യമായ പരിപാടി വല്ലതും കണ്ടുപിടിക്കണമെന്നായിരുന്നു വിചാരം. അതിനു് പ്രയാസമുണ്ടായില്ല. മലബാറിൽ ക്ഷയരോഗികളുടെ എണ്ണം കൂടുന്നുണ്ടെന്നും ആവശ്യമായ ചികിത്സാസൗകര്യങ്ങൾ ഉണ്ടായിരുന്നില്ലെന്നും പത്രവാർത്തയുണ്ടായിരുന്നു. ആ കുറവുതീർക്കാൻ ഒരു കായരോഗാസ്പത്രി ഉണ്ടാക്കാൻ തീരുമാനിച്ചു. അതാണു് 'പരിയാരം സാനിട്ടോറിയം.' ആദ്യത്തെ ആഴ്ചയിൽതന്നെ അതിന്റെ പ്രഥമഘട്ടത്തിനാവശ്യമായ സംഭാവനകൾ കിട്ടി. വളരെ വേഗത്തിൽ ആശുപത്രി രൂപംകൊണ്ടു. കോൺഗ്രസ് വൃത്തങ്ങളിൽ രാഷ്ട്രീയ പകപോക്കൽ ആരംഭിച്ചപ്പോൾ ചേട്ടൻ പ്രസിഡന്റ് സ്ഥാനം രാജിവച്ചു. അപ്പോഴേക്കു കോൺഗ്രസ് ഗവണ്മെന്റുകൾ സംസ്ഥാനങ്ങളിൽ വന്നു കഴിഞ്ഞു. സാമൂഹ്യക്ഷേമരംഗത്തു് രാഷ്ട്രീയസംഘർഷങ്ങൾ കൊണ്ടുവരുന്നതു ശരിയല്ല എന്നായിരുന്നു ചേട്ടന്റെ അഭിപ്രായം. ആ കാലഘട്ടത്തിൽ വേറെയും പല പരിപാടികളും ചേട്ടൻ ഏറ്റെടുത്തു. ഒരു തൊഴിലാളി നേതാവായി. ഓട്ടുതൊഴിലാളി യൂണിയൻ, മെർകന്റയിൽ എംപ്ലോയീസ് യൂണിയൻ മുതലായവയുടെ പ്രസിഡന്റായി കുറേക്കാലം തുടർന്നു.

ഒരു നല്ല തൊഴിലാളിപ്രവർത്തകനായ പി. കെ. കോരുവായിരുന്നു ഓട്ടുതൊഴിലാളിയൂണിയന്റെ സെക്രട്ടറി. മിക്ക ദിവസവും കോരു രാവിലെ പ്രസിഡന്റിനെ കാണാൻ എത്തും. കോരു എന്നോടു പറഞ്ഞു.

''എന്തു ചെയ്യാനാണു് ഈ തല വാലു പറഞ്ഞതു കേൾക്കാൻ തയ്യാറല്ല. ഞാനാണു കുഴപ്പത്തിലായതു്. തൊഴിലാളികളുടെ ആവശ്യങ്ങൾ എപ്പോഴും പ്രായോഗികമായ മാത്രമായിരിക്കയില്ല. സമരത്തിനു വീര്യമുണ്ടാകണമെങ്കിൽ പ്രായോഗികമല്ലെങ്കിൽക്കൂടി, കൂടുതൽ ആവശ്യങ്ങൾ നിരത്തിവയ്ക്കണം.''

എന്നാൽ മാനേജ്മെന്റുമായുള്ള ചർച്ചകളിൽ തൊഴിലാളികൾ കിട്ടേണ്ട ആനുകൂല്യങ്ങൾക്കുവേണ്ടി വിട്ടുവീഴ്ചയില്ലാതെ ചേട്ടൻ ആവശ്യപ്പെടും. മാത്രമല്ല, വേറൊരു സംഘടനയുടെ സെക്രട്ടറി മിസ്റ്റർ ബ്രീട്ടോ പറഞ്ഞമാതിരി അതിനു മുൻപു് മണിക്കൂറുകളോളം ചർച്ചകൾ ചെയ്തതിനുശേഷവും മുതലാളിമാർ സമ്മതിക്കാത്ത കാര്യങ്ങൾ ക്ഷിപ്രവേഗത്തിൽ അവരെക്കൊണ്ടു സമ്മതിപ്പിക്കാൻ കഴിവു് അവരുടെ പ്രസിഡന്റിനുണ്ടായിരുന്നുവെന്നു് അവർ വിശ്വസിച്ചു. അതുകൊണ്ടു് ചേട്ടൻ സ്വയം മാറിയതുവരെ വേറെ ഒരു നേതാവിനെ കണ്ടുപിടിക്കാൻ തൊഴിലാളികൾ വിസമ്മതിച്ചു.

ജയിൽ വിമോചനങ്ങൾക്കുശേഷം ആദ്യത്തെ തിരഞ്ഞെടുപ്പു് പ്രഖ്യാപിക്കപ്പെട്ടു. ആ തിരഞ്ഞെടുപ്പിൽ കോൺഗ്രസ് വമ്പിച്ച ഭൂരിപക്ഷത്തോടെ ജയിച്ചു. 'കുറിച്ചൂലിനെ' കോൺഗ്രസ് സ്ഥാനാർത്ഥിയാക്കി മഞ്ഞപ്പെട്ടി കൊടുത്താൽ അതും ജയിക്കു'മെന്നു് അന്നു് ഒരു ചൊല്ലുണ്ടായിരുന്നു. ചേട്ടൻ വിശ്രമമില്ലാതെ കോൺഗ്രസ് തിരഞ്ഞെടുപ്പുയോഗങ്ങളിൽ പ്രസംഗിച്ചു നടന്നു. അന്നത്തെ

ലീലാദാമോദരമേനോൻ
അച്ഛൻ, ഉഷ (മകൾ)
മരുമക്കൾ എന്നിവരോടൊപ്പം

നേതാക്കന്മാർ, കേളപ്പനൊഴികെ എല്ലാവരും സ്ഥാനാർത്ഥികളായിരുന്നു. കേളപ്പനു് തിരഞ്ഞെടുപ്പിനു നില്ക്കാൻ ഇഷ്ടമുണ്ടായിരുന്നില്ലെന്നതുകൊണ്ടാണു് സ്ഥാനാർത്ഥിയാകാതിരുന്നതു്. ചേട്ടനോടു നിൽക്കണമെന്നു് ആരും ആവശ്യപ്പെട്ടില്ല. ചേട്ടൻ ചോദിച്ചുമില്ല. മലബാറിലാണു് ചേട്ടന്റെ രാഷ്ട്രീയപ്രവർത്തനം കേന്ദ്രീകരിച്ചിരുന്നതെങ്കിലും പല മലബാർ നേതാക്കളും ചേട്ടനെ സ്ഥാനാർത്ഥിത്വത്തിന്റെ കാര്യത്തിൽ തിരുവിതാംകൂർകാരനായിട്ടാണു കണ്ടതു്. എന്നോടുപോലും അതിനെപ്പറ്റിയൊന്നും ചേട്ടൻ പരാതിപ്പെട്ടില്ല.

ഗാന്ധിജി അക്കാലത്തു് മദ്രാസ് സന്ദർശിച്ചു. അതു് അദ്ദേഹത്തിന്റെ അവസാനത്തെ തെക്കേ ഇന്ത്യ സന്ദർശനമായിരുന്നു. ഹിന്ദി പ്രചാരസഭയുടെ ബിരുദദാനകർമ്മം അദ്ദേഹമാണു് നിർവ്വഹിക്കുന്നതെന്നറിഞ്ഞപ്പോൾ എനിക്കു് വളരെയധികം സന്തോഷം തോന്നി. ഞാൻ രാഷ്ട്രഭാഷാ വിശാരദ് പാസ്സായിരുന്നു. എനിക്കും ഗാന്ധിജിയിൽനിന്നു് ബിരുദം വാങ്ങിക്കാമല്ലോ. ഞങ്ങൾ മദ്രാസിൽ പോകുമ്പോൾ പതിവായി താമസിക്കാറുള്ളതു് ഭക്തവത്സലത്തിന്റെ വീട്ടിലാണു്. പതിവുപോലെ പെട്ടിയൊക്കെ അവിടെ കൊണ്ടുപോയിവച്ചെങ്കിലും പകൽമുഴുവനും രാത്രി വളരെ താമസിച്ചും ഞാൻ ഗാന്ധിജിയുടെ ക്യാമ്പിൽത്തന്നെ സമയം ചെലവഴിച്ചു. ബൊറിവിലിയിൽ എന്റെ കൂടെയുണ്ടായിരുന്ന ഗാന്ധിജിയുടെ പൗത്രി ആഭാ ഗാന്ധി അവിടെയുണ്ടായിരുന്നതുകൊണ്ടു് ഞങ്ങൾ ഗാന്ധിജിയുടെ അടുക്കൽത്തന്നെ കൂടി. സരോജിനിഭക്തവത്സലവും ഞങ്ങളുടെ കൂടെ ഉണ്ടായിരുന്നു. ഗാന്ധിജിക്കു് നൂൽക്കാനുള്ള പരുത്തി ശരിയാക്കിവയ്ക്കുക മുതലായ പരിചരണപ്രവൃത്തികളിലും ഞങ്ങൾ പങ്കാളികളായി. അവിടെവച്ചാണു് രാജകുമാരി അമൃത്കൗർ, ഡോ: സുശീലാ നയ്യാർ, ഥാക്കർ ബാപ്പ, കാക്കാ കാലേല്ക്കർ മുതലായവരെ ഞാൻ ആദ്യം കണ്ടതു്. ക്രിപ്പിന്റെ നേതൃത്വത്തിലുള്ള പാർലമെന്ററി സംഘം ഗാന്ധിജിയെ അവിടെ വച്ചു് കണ്ടു ചർച്ചകൾ നടത്തിയിരുന്നു. അവർ വരുമ്പോൾ ഞങ്ങൾ സ്ഥലംവിടും. അല്ലാത്ത സമയത്തു് ഞങ്ങളും അവിടെയെങ്ങാനും കൂടും. കൈയിലും കാതിലും കഴുത്തിലും കോളേജിൽ ഉപയോഗിച്ചിരുന്ന തുച്ഛമായ സ്വർണ്ണാഭരണങ്ങൾ സുമംഗലിക്കു അത്യാവശ്യമാണെന്നു് മുത്തശ്ശി വാദിച്ചിരുന്നതുകൊണ്ടു് ഞാൻ അണിഞ്ഞിരുന്നു. അതെനിക്കും ഇഷ്ടമായിരുന്നു. ഗാന്ധിജിയെ കാണാൻ പോകുമ്പോൾ അവ ധരിക്കണ്ട. ഒരുപക്ഷേ, ഗാന്ധിജി അവ ആവശ്യപ്പെട്ടേക്കാമെന്നു് എന്നോടു് ഒരു പാർട്ടിപ്രവർത്തക ഉപദേശിച്ചു. ഗാന്ധിജിയുടെ മുൻപിൽ ഒരു കപട മനസ്സോടെ പോകുന്നതിനു് എനിക്കു് മടിതോന്നി. ചേട്ടനോടു് ചോദിച്ചപ്പോൾ, ഗാന്ധിജി ആഭരണങ്ങൾ ആവശ്യപ്പെടുന്നെങ്കിൽ കൊടുക്കണമെന്നു് നിർദ്ദേശിച്ചു.

ആഭയും സരോജിനിയും ഞാനും പൊതു സന്ദർശന സമയത്തു ഗാന്ധിജിയുടെ മുറിയിൽപ്പോയി ഇരിക്കുമായിരുന്നു. രാവിലത്തെ പ്രാർത്ഥനയ്ക്കു ശേഷമുള്ള സന്ദർശനസമയം രസമുള്ളവയായിരുന്നു. നേരത്തെ വന്ന ഓരോരുത്തർ എന്തെല്ലാം ചോദ്യങ്ങളാണു് ഉന്നയിക്കുക! വയസ്സായ ആദ്യത്തെ സായിബാബയെപ്പറ്റി പല ചോദ്യങ്ങളും വന്നിരുന്നു. അദ്ദേഹത്തിന്റെ ശക്തി എവിടെനിന്നു കിട്ടുന്നു, എങ്ങനെ കിട്ടുന്നു, മാജിക്കാണോ? മുതലായ സുപ്രധാന പ്രശ്നങ്ങളായിരുന്നു ചിലർക്കു്. ഗാന്ധിജി അവയ്ക്കു് ഉത്തരം കണ്ടുപിടിക്കേണ്ടിവന്നതാണു വിചിത്രം. സത്യം കണ്ടെത്തുക വെളിച്ചത്തിന്റെ രൂപത്തിലാണോ. എല്ലാ കോൺഗ്രസ്സുകാരും ബ്രഹ്മചാരികളാകാൻ നിർബ്ബന്ധിച്ചുകൂടെ എന്നൊക്കെ വേറെ ചിലർക്കു് അറിയണം. തടിച്ച സ്വർണ്ണച്ചങ്ങലകളൊക്കെ അണിഞ്ഞ ഒരു സ്ത്രീ ഗാന്ധിജിയോടു ചോദിച്ചു. ''അങ്ങു് എനിക്കു ഉപദേശം തരണം. എന്റെ ഹൃദയത്തിനു താങ്ങാനാവാത്തഭാരം അനുഭവപ്പെടുന്നു.'' കുസൃതി നിറഞ്ഞ ഒരു തിളക്കം ഗാന്ധിജിയുടെ കണ്ണുകളിൽകാണായി.

(തുടരും)

## നോവൽ

# മൃത്യുകന്യക

### ശ്യാമപ്രസാദ്

## ആറ്

“എന്തു പറയുന്നു?” അയ്യർ ചോദിച്ചു.

“നിങ്ങൾ മൂന്നുപേരും ആളൊഴിഞ്ഞ കൊട്ടാരത്തിൽക്കിടന്ന് ഭയന്നിട്ടുണ്ടാവണം. അത്രതന്നെ. അതു നിയന്ത്രിക്കാൻ കഴിയാത്ത ഒരുവന്റെമാത്രം മെൻറൽ ബാലൻസ് തെററി.”

നിമിഷങ്ങൾക്കശേഷം അയ്യർ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. ആ ചിരി ഒരു തേങ്ങലിലവസാനിച്ചതുപോലെ തോന്നി.

“യൂ ആർ റൈററ്,” അയ്യർ മന്ത്രിച്ചു: “സോ റൈററ്...” അയ്യർ കസേരയിൽ നിന്നെഴുന്നേററു. ലഹരി അയാളെ ബാധിച്ചിട്ടുണ്ടെന്നു വ്യക്തമായി.

“എനിക്കു പോവാൻ സമയമായി,” അയ്യർ ആരോടെന്നില്ലാതെ പറഞ്ഞു. മഹേന്ദ്രൻ അയാളോടൊപ്പം മുറിയിൽ നിന്നു പുറത്തേക്കിറങ്ങി. ഒരുമിച്ച് ഹോട്ടലിന്റെ മുൻവശത്തെത്തി. കിടന്നുറങ്ങിക്കൊണ്ടിരുന്ന ഡ്രൈവറെ മഹേന്ദ്രൻ തട്ടിവിളിച്ചുണർത്തി. അയാൾ എഴുന്നേററു വന്നു. മഹേന്ദ്രൻ തുക എണ്ണിക്കൊടുത്തു.

“ശരിയാ?”

“ആമാം സർ.” ഡ്രൈവർ ഉപചാരത്തോടെ പറഞ്ഞു: “അപ്പോൾ നാൻ വരട്ടുമാ—സർ?”

“അയ്യാവെ കോയമ്പത്തൂർ ഡ്രോപ് പണ്ണണം. എന്ന?”

“സരി, സാർ.” ഡ്രൈവർ ബാക്ക് ഡോർ തുറന്നുപിടിച്ചു. അയ്യർ പിൻസീററിൽ കയറി ചാരിക്കിടന്നു. ഡ്രൈവർ കാർ സ്റ്റാർട്ട് ചെയ്തു.

“ഒരു നിമിഷം...” അയ്യർ പുറത്തേക്കു തലയിട്ടു മഹേന്ദ്രനെ നോക്കി. മഹേന്ദ്രൻ അടുത്തേക്കു ചെന്നു.

“കൊട്ടാരത്തിലേക്കു പോകുന്നുണ്ട്. അല്ലേ—?”

“ഉവ്വ്.”

“ബി കെയർഫുൾ.” അയ്യർ മന്ത്രിച്ചു: ‘വെരി—കെയർഫുൾ.’ പറയാനുള്ളതു പറഞ്ഞുതീർത്തപോലെ അയ്യർ ചാരിക്കിടന്നു. കാർ മെല്ലെ നീങ്ങി.

മുറിയിൽ തിരിച്ചെത്തിയ ഉടൻ മഹേന്ദ്രൻ ഫോണെടുത്ത് കമലയുടെ നമ്പർ റിസപ്ഷനിൽ കൊടുത്തു. അർജൻറ് കാൾ...

മഹേന്ദ്രൻ വലിയ സ്യൂട്ട്കേസെടുത്തു തുറന്നു. അതിൽനിന്നും വസ്ത്രങ്ങളും മററു സാധനങ്ങളുമെടുത്തു. ധരിച്ചിരുന്ന വസ്ത്രങ്ങൾ അഴിച്ചുമാററി ഒരു ടവ്വൽ ഉടുത്തുകൊണ്ട് ബാത്ത്റൂമിലേക്കു കടന്നു. തണുത്ത ഷവറിനു കീഴെനിന്നപ്പോൾ ആശ്വാസം തോന്നി.

മഹേന്ദ്രൻ കുളികഴിഞ്ഞുവന്ന് വസ്ത്രംമാറി. ബോട്ടിലിൽനിന്നും ഒരു പെഗ് വിസ്കികൂടി ഗ്ലാസ്സിലൊഴിച്ചു. രണ്ടു പീസ് ഐസിട്ടു. ഐസ്കട്ടകൾ സാവധാനം അലിഞ്ഞലിഞ്ഞുനേർത്തുവരുന്നതു ശ്രദ്ധിച്ചു. ഗ്ലാസ്സെടുത്ത് ഒരിറക്കു കഴിച്ചിട്ടുവച്ചു. ഒരു സിഗററു കൊളുത്തിക്കൊണ്ട് കിടക്കയിൽ ചാരിക്കിടന്നു.

അപ്പോഴാണ് ഫോൺ ശബ്ദിച്ചത്. മഹേന്ദ്രൻ റിസീവറെടുത്തു.

“ഹലോ...ഹലോ.”

“ഹലോ, ആരാണ്?” കമലയുടെ ശബ്ദം അയാൾ തിരിച്ചറിഞ്ഞു.

“ദി സിസ് മഹേന്ദ്രൻ.”

“മഹേന്ദ്രൻ,” കമലയുടെ ശബ്ദത്തിൽ ആഹ്ളാദം തുളുമ്പിയിരുന്നു. “ഇത്ര പെട്ടെന്നു വിളിക്കുമെന്നു പ്രതീക്ഷയുണ്ടായിരുന്നില്ല.”

“നിന്നെ കണ്ടിട്ട് ഒരു ദിവസംകഴിഞ്ഞു. ശബ്ദമെങ്കിലും കേൾക്കാമെന്നുകരുതി.”

“മഹേന്ദ്രൻ...” അവളുടെ സ്വരത്തിലെ വികാരം മനസ്സിലാക്കാൻ കഴിയും.

“ഞാൻ ഇവിടെ എത്തിയതേയുള്ളു. ഇവിടെ നിന്ന് ഞങ്ങളുടെ തറവാട്ടിലേക്കു പോകണം. ആ സ്ഥലമാണെങ്കിൽ അകലെയാണ്. ബസ്സോ ട്രെയിനോ ഒന്നുമില്ല. കാറിലേ പോവാൻ പററൂ...”

“അതിന് ഞാനെന്തുചെയ്യണം...”

എന്തോ കാര്യമുണ്ടെന്നു മനസ്സിലായപ്പോൾ അവൾ ഗൗരവത്തോടെ അന്വേഷിച്ചു.

“എന്റെ കാർ ക്വാർട്ടേഴ്സിലെ ഷെഡ്ഡിലുണ്ട്. അതു കൊടുത്തയയ്ക്കണം.”

“അതു് ഡ്രൈവുചെയ്തുകൊണ്ടെത്തിക്കാൻ ഒരാളു വേണ്ടേ?”

“വേണം.”

“ഞാൻ മതിയോ?” അവൾ തമാശപോലെ ചോദിച്ചു.

“തമാശ കളയ്.” അയാൾ പറഞ്ഞു: ‘എന്റെ ആ പഴയ ഡ്രൈവറില്ലേ, മാണിക്കം. എക്സ് മിലിട്ടറി. അയാളിപ്പോ അവിടെ ഒരു വർക്ക്ഷോപ്പിലാണ്. എസ്. കെ. ആട്ടോമൊബൈൽസ്. അവിടത്തെ ഫോൺ നമ്പർ ക്വാർട്ടേഴ്സിലെ എന്റെ മേശപ്പുറത്തുള്ള ഫോൺ ബുക്കിലുണ്ട്. അയാളെ വിളിച്ചു വിവരം പറഞ്ഞാൽ മതി. അയാൾ കാറു കൊണ്ടെത്തിക്കും.”

“ശരി—അതുചെയ്യാം.” അവൾ പറഞ്ഞു: “അക്കാര്യം അങ്ങനെ—മററു കാര്യങ്ങളോ?”

“എന്തു കാര്യങ്ങൾ?”

“എന്നാണിങ്ങോട്ടെത്തുക മുതലായ കാര്യങ്ങൾ” ലേശം പരിഭവത്തോടെ അവൾ പറഞ്ഞു.

“അതിപ്പോ പയറാൻ പററില്ല കമലാ. പക്ഷേ, അധികം താമസിക്കില്ല. ഏറിയാൽ രണ്ടാഴ്ച.”

“രണ്ടാഴ്ചയോ?”

“എന്താ അത്ര ദീർഘകാലമാണോ?” അയാൾ പരിഹസിച്ചു.

“നിങ്ങൾക്കല്ല...പക്ഷേ, എനിക്ക്.”

“ഓക്കേ...കഴിയുന്നത്ര നേരത്തേ ഞാനെത്താം...പിന്നെ മററു വിശേഷമൊന്നുമില്ലല്ലോ.”

“ഇല്ല.”

“ബൈ—ഡാർലിങ്.”

“ബൈ.”

മഹേന്ദ്രൻ ഗ്ലാസ്സെടുത്തു തീർത്തു തിരിച്ചുവച്ചു. സിഗററുകുററി ആഷ്ട്രേയിലിട്ടിട്ട് ഒരു സിഗററുകൂടിയെടുത്ത് കത്തിച്ചു.

കാർ നാളെ ഉച്ചയാവുമ്പോഴേക്കെത്തണം. ഉച്ചതിരിഞ്ഞ് തിരിക്കാം.

അയാളുടെ മനസ്സിൽ ഒരിക്കൽ മാത്രം കണ്ട കൊട്ടാരത്തിന്റെ അവ്യക്തമായ ചിത്രം തെളിഞ്ഞു. മൗനംപൂണ്ടു നിൽക്കുന്ന ഊക്കൻ കെട്ടിടം.

അതു് അപകടങ്ങളുടെ തുടക്കമാണെന്നും താനറിയാതെ നിഗൂഢവും ഭീകരവുമായ രഹസ്യങ്ങളുടെ ലോകത്തിലേക്കുള്ള ആദ്യ ചുവടുവയ്പാണെന്നും അപ്പോൾ മഹേന്ദ്രൻ അറിഞ്ഞിരുന്നില്ല.

താഴ്വരയിൽനിന്നും മലനിരകളിലേക്കുള്ള റോഡ് ആരംഭിക്കുന്ന ചെറിയ കവലയിൽ മഹേന്ദ്രൻ കാറുനിറുത്തി. ഏതാണ്ടു രണ്ടു മണിക്കൂറായി തുടർച്ചയായി ഡ്രൈവുചെയ്തതുകൊണ്ടു പിടലിക്കു കഴപ്പു തോന്നി. അയാൾ പിടലിതടവിക്കൊണ്ടു ചുററുംനോക്കി. ഒരു ഉൾനാടൻ കവലയുടെ എല്ലാ സ്വഭാവങ്ങളുമുണ്ട്. രണ്ടു ചെറിയ ചായപ്പീടികകൾ, ഒരു മുറുക്കാൻകട, ഒരു കൊച്ചു തുണിക്കട. തുണിക്കടയിൽ ഇരുന്നു തയ്ക്കുന്ന മനുഷ്യൻ കാർ നിൽക്കുന്ന ശബ്ദം കേട്ടു മുഖമുയർത്തി നോക്കി.

“എന്താ സാർ?” മാണിക്കം ചോദിച്ചു.

“ഇനി കുറേയേറെ ദൂരത്തേക്കു കയററമാണെന്നാണു തോന്നുന്നത്. നമ്മൾ പുറപ്പെട്ടിട്ട് കുറേയേറെ നേരമായല്ലോ, ചായ കഴിച്ചിട്ടുപോവാം. വേണമെങ്കിൽ ഫ്ളാസ്കിലും വാങ്ങിവയ്ക്കാം.”

“റോഡു റൊമ്പ മോശമാക്കും. അല്ലയാ സർ?” അതിനു മറുപടി പറയാതെ മഹേന്ദ്രൻ കാറിൽ നിന്നിറങ്ങി നേരെ എതിരെ കണ്ട ചായക്കടയിലേക്കു നടന്നു.

ചായക്കടയിൽ മൂന്നാലുപേർ ഇരിപ്പുണ്ടായിരുന്നു. ആ സ്ഥലത്തുള്ളവരായിരിക്കണം. ചായകഴിച്ചുകൊണ്ടിരുന്നതിനിടയിൽ അവർ തന്നെ ശ്രദ്ധിക്കുന്നുണ്ടെന്നു തോന്നി. അപരിചിതരായ മനുഷ്യർ അധികം വന്നുപോകാത്ത സ്ഥലത്ത് അതു സ്വാഭാവികം തന്നെ.

മാണിക്കം ഫ്ളാസ്ക് തുറന്നു മേശപ്പുറത്തു വച്ചു. ചായക്കടയിൽ ജോലിക്കാരനും ഉടമസ്ഥനും എല്ലാം ഒരാൾ തന്നെ. മെലിഞ്ഞ ഒരു കഷണ്ടിക്കാരൻ. അയാൾ അടുത്തുവന്നു.

“ചായ—രണ്ടുപേർക്ക്...”

“തിന്നാനെന്തെങ്കിലും...?” കഷണ്ടിക്കാരൻ ചോദിച്ചു.

“എന്താണുള്ളത്...?”

“പരിപ്പുവട, പഴം, മുറുക്ക്...”

എത്രയോ കാലമായി കാണാത്ത പലഹാരങ്ങൾ.

“ശരി,” അയാൾ പറഞ്ഞു.

പരിപ്പുവട പൊട്ടിച്ച് ഒരുകഷണം ചവച്ചു. നല്ല സ്വാദ്. മാണിക്കം ഉൽസാഹത്തോടെ കഴിക്കുന്നതു കണ്ടു.

“സാർ, എങ്ങോട്ടാ?”

മഹേന്ദ്രൻ മുഖമുയർത്തി, ചോദിച്ച ആളിനെ നോക്കി. ചായകഴിച്ചുകൊണ്ടിരുന്നവരിൽ പ്രായംചെന്ന നരച്ച മനുഷ്യൻ.

“കുറച്ചു ദൂരെ!” അയാൾ പറഞ്ഞു. ആ മറുപടി വയസ്സനെ തൃപ്തനാക്കിയില്ലെന്നു മനസ്സിലായി.

അയാളുടെ കണ്ണുകളിൽ അന്വേഷണത്തിന്റെ തിളക്കം.

“കോയിക്കൽ കോവിലകം,” മഹേന്ദ്രൻ പതുക്കെപ്പറഞ്ഞു: “ഇവിടെനിന്നും മലവാരം റോഡുവഴി മുപ്പതു നാഴികയോളം പോണം.”

“കോയിക്കൽ കോവിലകം...” അവിടെ ഉണ്ടായിരുന്നവർ ആ പേരു നിശ്ശബ്ദമായി മന്ത്രിക്കുന്നതുപോലെ തോന്നി. വയസ്സൻ മാത്രം ആ പേരു കേട്ടതുമുതൽ മഹേന്ദ്രന്റെ മുഖത്തുനിന്നും കണ്ണുകളെടുത്തില്ല.

“എന്താ കേട്ടിട്ടില്ലേ?” മഹേന്ദ്രൻ വെറുതേ ചോദിച്ചു.

“ഇല്ല,” വയസ്സനൊഴിച്ചു മററുള്ളവർ മെല്ലെപ്പറഞ്ഞു.

“നിങ്ങളോ?” മഹേന്ദ്രൻ വയസ്സനെ നോക്കി. വയസ്സൻ നര പടർന്ന കുററിമുടി സാവധാനം തടവി. അയാളുടെ കണ്ണുകൾ എന്തോ ഓർമ്മിച്ചെടുക്കാൻ ശ്രമിക്കുന്നതുപോലെ തോന്നി.

“ന്താ കേളപ്പാരേ. ങളു് കേട്ട്ക്ക്ണ്?” ചായക്കടക്കാരൻ വയസ്സന്റെ അടുത്തു ചെന്നു. കേളപ്പാര് കണ്ണടച്ചു തുറന്നു.

“ങളാരാ...” അയാൾ പതുക്കെ ചോദിച്ചു. അയാളുടെ മുഖത്ത് വല്ലാത്തൊരു ഭാവം കണ്ടു.

“കോയിക്കൽ കോവിലകത്തെ ആളാണ്.”

“ച്ചാൽ...?” വയസ്സന്റെ കണ്ണുകൾ തിളങ്ങി.



“പാർവതിത്തമ്പുരാട്ടിയുടെ മകൻ—മഹേന്ദ്രൻ...മഹേന്ദ്രവർമ്മ.”

“വല്യമനസ്സിലെ ദേവദത്തൻ തിരുമേനിയുടെ...”

“എന്റെ അച്ഛൻ.”

അല്പനേരത്തേക്ക് വയസ്സൻ ഒന്നും പറഞ്ഞില്ല. അയാൾ എന്തുകൊണ്ടോ വളരെ അസ്വസ്ഥനാണെന്നു വ്യക്തമായിരുന്നു. അതിന്റെ കാരണമെന്തെന്നു മനസ്സിലാകുന്നില്ല. കേളപ്പാര് ബെഞ്ചിൽനിന്നും മെല്ലെ എഴുന്നേററു. മടിക്കുത്തിൽ നിന്നും രണ്ടു മൂന്നു നാണയങ്ങൾ മേശപ്പുറത്തിട്ടു. ആരുടേയും മുഖം നോക്കാതെ അയാൾ ചായക്കടയിൽനിന്നും വേഗത്തിലിറങ്ങി കിഴക്കോട്ടു തിരിഞ്ഞുനടന്നു.

മാണിക്കം സംശയഭാവത്തിൽ മഹേന്ദ്രനെ നോക്കി. മഹേന്ദ്രനും ഒന്നും മറുപടി പറഞ്ഞില്ല.

“കേളപ്പാര് പഴയ ആളാ.” ചായക്കടക്കാരൻ വിശദീകരിക്കാൻ തുടങ്ങി. “ലേശം നൊസ്സുണ്ടോന്നാ തോന്നുന്നെ. ഇടയ്ക്കിടെ ഇബ്ടങ്ങിനെ വരും. ചായ കഴിച്ചു പോകും. ആരോടും ഇഷ്ടോല്യാ, പിണക്കോല്യ.”

“അയാളെന്തുചെയ്യുന്നു?”

“അഞ്ചാറു നാഴിക കഴിഞ്ഞാ വളപ്പിറങ്ങി ബീടുണ്ട്. ബീടെന്നു പറഞ്ഞാ ബീട് തന്നെ. ആണോന്ന് ചോയിച്ചാ അല്ലനീം—കുടില്, അത്രതന്നെ.”

“ആ ഫ്ളാസ്കിലുംകൂടി ചായ.” അയാളുടെ സംസാരം ശ്രദ്ധിക്കാത്തതുപോലെ മഹേന്ദ്രൻ പറഞ്ഞു.

അല്പനേരത്തിനുള്ളിൽ മഹേന്ദ്രൻ ഇറങ്ങി. അയാൾ കാർ സ്റ്റാർട്ട് ചെയ്യുമ്പോഴേക്കും മാണിക്കം ഫ്ളാസ്കുമായി വന്നുകയറി. കാർ ലോ ഗിയറിൽ കയററം കയറിത്തുടങ്ങി. ആദ്യത്തെ വളവിൽ മഞ്ഞ ബോർഡിൽ കറുത്ത അക്ഷരങ്ങൾ കണ്ടു—H. P. വൺ 500 ft. സമുദ്രനിരപ്പിൽനിന്നും അഞ്ഞൂറടി ഉയരം.—ഒന്നാമത്തെ ഹെയർ പിൻ ബെൻഡ്.

“അഞ്ചുമണിയായിരിക്കു,” മാണിക്കം പറഞ്ഞു. “ഇന്ത റോഡിലെ ഇരുട്ടില് പോവറതു് റൊമ്പ കഷ്ടം.”

“സാരമില്ല. മാണിക്കം,” മഹേന്ദ്രൻ പറഞ്ഞു. “മലകയറുന്ന റോഡാണെങ്കിലും ഗട്ടറുകളില്ല. ഏറിയാൽ ഒന്നരമണിക്കൂർകൊണ്ടു നമുക്കെത്താം.”

റോഡിന്റെ ഇടതുവശത്തു ചെങ്കുത്തായി മല കയറിപ്പോവുന്നു. വലതുവശം അഗാധമായ കൊക്കയിലേക്കു ചരിഞ്ഞിറങ്ങുന്നു. കനത്ത മരങ്ങൾ തിങ്ങിനിൽക്കുന്ന മലഞ്ചെരിവ്.

കാർ വളവുകഴിഞ്ഞ് ഇടത്തോട്ടു തിരിഞ്ഞപ്പോഴാണ് മുമ്പിൽ വേഗത്തിൽ നടന്നുപോകുന്ന മനുഷ്യനെ കണ്ടത്. കാർ അയാളെ കടന്നുപോയതിനുശേഷമാണു മഹേന്ദ്രന് ആളെ മനസ്സിലായത്. പെട്ടെന്നുണ്ടായൊരു തോന്നലിന്റെ അടിസ്ഥാനത്തിൽ അയാൾ കാർ റിവേഴ്സലെടുത്തു.

നടന്നുപോവുന്ന മനുഷ്യന്റെ തൊട്ടു മുൻപിലായി കനത്ത ശബ്ദത്തോടെ കാർ നിന്നു. ആ മനുഷ്യൻ ഞെട്ടിത്തിരിഞ്ഞു നോക്കി. മഹേന്ദ്രൻ ഡ്രൈവിങ്സീററിൽനിന്നിറങ്ങി.

“കേളപ്പാരല്ലേ...?”

വയസ്സൻ ഒന്നും പറയാതെ അയാളെ നോക്കിക്കൊണ്ടുനിന്നു.

“വിരോധമില്ലെങ്കിൽ എനിക്കൊന്നു രണ്ടു കാര്യങ്ങൾ ചോദിക്കാനുണ്ട്.”

വയസ്സൻ സംശയിച്ചു നിന്നു.

“കാറിൽ കയറൂ. പോകുന്നവഴിക്ക് ഞാൻ നിങ്ങളെ നിങ്ങളുടെ വീട്ടിനടുത്തുവിടാം. എന്തുപറയുന്നു?” മഹേന്ദ്രൻ കാറിന്റെ ബാക്ക്ഡോർ തുറന്നുപിടിച്ചു. വയസ്സൻ സംശയിച്ചു നിന്ന ശേഷം കാറിൽ കയറി. കാർ വീണ്ടുംനീങ്ങി.

“നിങ്ങൾക്ക് കോയിക്കൽ കോവിലകത്തെപ്പററി എന്തറിയാം?” മഹേന്ദ്രൻ സാധാരണ സ്വരത്തിൽ ചോദിച്ചു.

“പണ്ട് ഞാനവിടെയായിരുന്നു,” വൃദ്ധന്റെ ചിലമ്പിച്ച സ്വരം കേട്ടു.

“എത്രവർഷങ്ങളായി?”

വൃദ്ധൻ ഓർമ്മകളിൽ തപ്പുന്നതുപോലെ കണ്ണുകളടച്ചു. തടികയററിയ ഒരുലോറി എതിരെവന്നു. മഹേന്ദ്രൻ കാറിന്റെ വേഗം കുറച്ച് സൈഡുകൊടുത്തു.

“കുറെക്കാലമായി...” കേളപ്പാരു് മന്ത്രിച്ചു: ‘വല്യമ്പ്രാനുള്ളകാലം. കുട്ടിപ്പാടം രാമന്നായരു്. തമ്പ്രാനു വല്യകാര്യം.”

“രാമന്നായരോ—അതാരു്?”

“എന്റെച്ഛൻ...” വയസ്സൻ പറഞ്ഞു: “വല്യമ്പ്രാൻ ഒരു ദിവസം വീണു. ഇളയമ്പ്രാട്ടി വീണു.” വയസ്സന്റെ വാക്കുകൾ മുറിഞ്ഞു മുറിഞ്ഞു വീണു.

“കേളപ്പാരേ-നിങ്ങൾ എന്താണു പറയുന്നതു്?”

മഹേന്ദ്രൻ പൊടുന്നനെ കാർ നിറുത്തി. കൂടുതലൊന്നും പറയാതെ ആ മനുഷ്യൻ പുറത്തേക്കു തുറിച്ചുനോക്കി.

“കേളപ്പാരേ—” മഹേന്ദ്രൻ വീണ്ടും വിളിച്ചു.

“ഹെ-ഹെ-എന്താണ്” അയാൾ കണ്ണുമിഴിച്ചു.

“നിങ്ങളെന്താപറഞ്ഞുകൊണ്ടുവന്നതു്?”

അയാൾ മഹേന്ദ്രനേയും മാണിക്കത്തിനേയും മാറിമാറിനോക്കി. എന്തോ ഭയം അയാളുടെ മനസ്സിൽ ആവേശിച്ചതുപോലെ തോന്നി.

(തുടരും)

**കോഴിക്കോടൻ**

# താളംതെററിയ ദാമ്പത്യം

ചലച്ചിത്രത്തിന് സ്ക്രിപ്ററ് എഴുതിയും സന്ദർഭാനുസൃതമായ ഗാനങ്ങൾ രചിച്ചും സ്വയം പടം സംവിധാനം ചെയ്യുന്ന ശ്രീകുമാരൻതമ്പി ഒററപ്പെട്ടൊരു കലാകാരനാണ്. 'ഒരു ആൾറൗണ്ടർ' എന്നുതന്നെ പറയാം. ഈ മൂന്നും ഒററയ്ക്ക് ചെയ്തുതീർക്കാൻ കഴിവുള്ളവർ നമുക്കധികമില്ല. അറുപത്താറിൽ 'കാട്ടുമല്ലിക'യ്ക്ക് ഗാനങ്ങൾ രചിച്ചുകൊണ്ട് സിനിമയിൽ പ്രവേശിച്ച ഈ എൻജിനീയർ ബിരുദധാരി എഴുപതിൽ കാക്കത്തമ്പുരാട്ടിയുടെ കഥയും സംഭാഷണങ്ങളുമെഴുതി പേരെടുത്തു മലയാളസിനിമയിലെ ഒരു നാഴികക്കല്ലും തൻെറ ചിരകാലാഭിലാഷത്തിൻെറ സാക്ഷാൽക്കാരവും ആയേക്കാവുന്ന 'ഗാനം'ത്തിൻെറ പണിത്തിരക്കിനിടയിൽ, അദ്ദേഹം തട്ടിക്കൂട്ടിയ ഒരു ചിത്രമത്രേ, താളംതെററിയ ദാമ്പത്യത്തിൻെറ രൂപരേഖ വരച്ചുകാട്ടുന്ന 'അമ്മയ്യൊരുമ്മ.'

തമ്പിയുടെ സ്ക്രിപ്ററ് കുററമററതും കരുത്തുററതുമായില്ല. ഐ. പി. എസ്സായ മുത്രൻ ഭാര്യാസമേതനായി അളിയനായ വിജയൻെറ വീട്ടിലേക്കു വരികയും മദ്യം കഴിക്കുകയും എല്ലാവരും നിർബ്ബന്ധിച്ചപ്പോൾ വിജയൻ പാടുകയും (അടിമുടി പൂത്തുനിന്നു, ആററുവഞ്ചിപ്പുഴക്കടവിൽ — യേശുദാസ്) അതു് പരമ ബോറാണെന്ന് ഭദ്രൻ അഭിപ്രായപ്പെടുകയും ചെയ്തപ്പോൾ അവിടെ അസുഖം തലപൊക്കി. എന്നല്ല, വിജയൻ ഭദ്രനെ തല്ലാൻ കൈയ്യുയർത്തുകയും ചെയ്തു. പാട്ടു നന്നായില്ലെന്ന് കാര്യമായിട്ടായാലും കളിയായിട്ടായാലും പറഞ്ഞാലതിന് ഇത്രയൊക്കെ ചൂടാവണോ? ഭദ്രനും വിജയനും തമ്മിൽ തെററാൻ ഇതാണ് കാരണമെന്നു കേട്ടാൽ കൊച്ചു പിള്ളേരുപോലും കൂവിക്കളയും. പൊലീസോഫീസറുടെ ഭാര്യ— ഭാഗ്യലക്ഷ്മി അവതരിപ്പിക്കുന്ന രാധിക — സിന്ധുവിനോടൊപ്പം വീടുമുഴുവൻ നടന്നു കണ്ടപ്പോൾ "ഈ ഡൈനിങ് ടേബിളിനെന്തു വില?" "എല്ലാ മുറികളും എയർകണ്ടിഷൻ ചെയ്തിട്ടുണ്ടോ?" എന്നും മററുമുള്ള അന്വേഷണങ്ങളിൽ സ്ഫുരിക്കുന്ന അസൂയയിലും തനിക്ക് തെറേറതുമില്ലെന്നറിയിക്കാനും, തലേന്നാളത്തെ മോശമായ പെരുമാററത്തിന് മാപ്പുചോദിക്കാനുമായി ഭദ്രൻെറ വീട്ടിലെത്തിയ വിജയനെ രാധിക വശീകരിക്കാൻ ശ്രമിച്ചതിലും സ്വാഭാവികതയില്ലാതില്ല. ഭാഗ്യലക്ഷ്മിയുടെ, തുമ്പുകെട്ട രാധികയെ, അവളുടെ ഭർത്താവ് ചലച്ചിത്രനടനോ സംവിധായകനോ മറേറാ ആയ അവളുടെ മുറച്ചെറുക്കൻ ഗോപികുമാറിൻെറ വീട്ടിലെ കളിമുറിയിൽ വച്ച്, കൈയോടെ പിടിച്ചതിൽ രണ്ടുകാര്യം സാധിച്ചിരിക്കുന്നു: ഭാര്യയുടെ സ്വഭാവമാഹാത്മ്യം വ്യക്തമായി എന്നു മാത്രമല്ല അതു് അളിയനെ പാഠംപഠിപ്പിക്കാൻ ഇറങ്ങിയ ഐ. പി. എസ്. തണ്ടന് കിട്ടിയ കടുത്ത പ്രഹരവുമാണ്.

വിജയൻെറ കമ്പനിയിലെ ഒരു ജോലിക്കാരനായ വർഗ്ഗീസിൻെറ (ഹരി) അകാലചരമത്തെത്തുടർന്ന് അയാളുടെ ഭാര്യയും കോളേജിൽ പഠിച്ചിരുന്ന കാലത്തു് തൻെറ കാമുകിയുമായ ഷെർലി (കലാരഞ്ജിനി) യെ വിജയൻ കാണാനിടവരുന്നതും രോഗബാധിതയായിത്തീർന്ന അവളോടൊപ്പം വിജയനെ നെഴ്സ്ങ്ഹോമിൽവച്ച് സിന്ധു കാണാനിടവരുന്നതുമായ തെററിദ്ധാരണകൾ വളർത്തിയ സന്ദർഭങ്ങൾ ആവിഷ്കരിച്ചതിലുമില്ല വേണ്ടത്ര സത്യസന്ധതയും നിറപ്പകിട്ടും. വിവാഹമോചനത്തെത്തുടർന്നുള്ള കണ്ണീരിന് കലിപ്പ് കുറയാൻ ഇതു കാരണമായിത്തീർന്നു.

അച്ഛനും അമ്മയും തമ്മിലുള്ള പിണക്കം തീർന്നുവെന്ന്, അച്ഛൻെറ ഫാക്ടറിയിലെ മാനേജരമ്മാവൻ (പൂജപ്പുര രവി) പറഞ്ഞതു വിശ്വസിച്ച് അച്ഛനോടൊപ്പം കാറിൽക്കയറിയ മകനെ വിജയൻ മദ്രാസിലേക്കും അവിടെനിന്ന് മദ്രാസിനേക്കാൾ പത്തിരട്ടി വലിപ്പമുള്ള ബോംബേയിലേക്കും പറന്നതു് ആ നഗരങ്ങൾ കാണാൻ കഴിഞ്ഞിട്ടില്ലാത്ത കാഴ്ചക്കാർക്ക് ഒരനുഗ്രഹമായെന്നു പറയാം. ധനഞ്ജയൻെറ കാമറയും നാരായണൻെറ കത്രികയും കാണിച്ച ഔചിത്യം ആ ഭാഗങ്ങൾ മിഴിവുള്ളതാക്കിത്തീർത്തു. പ്രസിദ്ധ ഹിന്ദി താരമായ അരുണ ഇറാനിയുടെ ഒരു ഡിസ്കൊ ഡാൻസും കാണാൻ കഴിഞ്ഞു കാണികൾക്ക് ബോംബേയിൽ വച്ച്. അവളാണ്, സ്വന്തം ദുരന്തകഥ സൂചിപ്പിച്ച് വിജയനേയും മകനേയും സിന്ധുവിൻെറ അടുത്തേക്ക് തന്നെ പറഞ്ഞയയ്ക്കുന്നതും, കഥ സുഖപര്യവസായിയാകുന്നതും. ചെയ്സുകളും സ്റ്റണ്ടുകളും കോമാളിത്തങ്ങളും കുത്തിനിറച്ച് ഒരൊന്നാന്തരം ബോക്സോഫീസ് ത്രില്ലറാക്കി മാററാൻ സ്കോപ്പുണ്ടായിരുന്ന ഈ ചിത്രത്തിൽ നിന്ന് അവ വിട്ടുകളയാൻ സന്മനസ്സുകാണിച്ച തമ്പിയെ അഭിനന്ദിക്കാതിരിക്കുന്നതു് ശരിയല്ല.

സിന്ധുവിൻെറ റോളിൽ മാനസികമായിത്തകർന്ന് ഭ്രാന്തിൻെറ വക്കോളമെത്തുകയും പ്രേമരംഗങ്ങളുടെ പശ്ചാദ്ദ്യോതനങ്ങളിൽ കണ്ണിൽ പൂത്തിരികത്തിക്കുകയും ചെയ്ത സറീനയെ കാണാൻ രസമുണ്ട്. കാമുകനും, ഭർത്താവും മകൻെറയും ഭാര്യയുടേയും വേർപാടിൽ ദുഃഖിക്കുന്ന അച്ഛനും ആയി വിജയൻെറ വിവിധമാനസിക ഭാവങ്ങളിൽ രതീഷും തരക്കേടില്ല. സറീനയും രതീഷും ഒരു നല്ല ജോഡിയാണുതാനും. ജഗതി ശ്രീകുമാറിൻെറ ഐ. പി. എസ്. ഭദ്രൻ തികഞ്ഞ പരാജയവും പരമബോറുമായിത്തീർന്നതു് അമ്മയ്യൊരുമ്മയെ സാരമായി ബാധിച്ചിരിക്കുന്നു. അളിയനെ മറുനാടുകളിൽവച്ചുപിടിപ്പിക്കാനുള്ള ഭദ്രൻെറ ശ്രമങ്ങളാണെങ്കിലോ വെറും കോമാളിത്തവും. ശ്രീകുമാരൻ തമ്പി, രാജുമോനുവേണ്ടി എഴുതിക്കൊടുത്ത ഡയലോഗുകളിൽ ചിലതു് ("ഞാൻ എപ്പഴേ ഉറങ്ങി"; "ഒരുപാടു നേരമായി അച്ഛൻ ഒരു പേജുതന്നെ വായിക്കുന്നു"; "അച്ഛനെ പൊലീസുകാരേക്കൊണ്ട് പിടിപ്പിക്കുന്ന അമ്മയെ എനിക്കു വേണ്ട" എന്നും മററും) കൊള്ളാമെങ്കിലും രാജകുമാരൻതമ്പി അവൻെറ റോളിൽ ഒട്ടുംതന്നെ തിളങ്ങിയില്ലെന്നതു പടത്തിൻെറ ക്ഷീണത്തിനു കാരണമാണ്. സ്വന്തമെന്ന പടത്തിലും മോഹിനിയാട്ടത്തിലും മോൻ കുറേക്കൂടി ഭേദമായിരുന്നു.

ശ്യാം സംഗീതം നൽകി ജാനകി പാടുന്ന ശ്രീകുമാരൻതമ്പിയുടെ "മകനേ വാ, പൊന്മകനേ വാ" എന്ന ശീർഷകഗാനം പോലും വികാരവത്തല്ല. ഞാനാലോചിച്ചുപോവുകയാണ്: തമ്പിയുടെ ഗാനപ്പെൺമണിയുണ്ടല്ലോ. അവൾ ചിരിച്ചാൽ മുത്തു ചിതറുകയും ആ മുത്തുകൾ നക്ഷത്രങ്ങളായി മാറുകയും ചെയ്ത ഒരു കാലമുണ്ടായിരുന്നു. എവിടെപ്പോയി, തമ്പിയുടെ അനിഷേദ്ധ്യമായ കഴിവുകളും സുന്ദരഭാവനകളും ഒക്കെ?



രതീഷും സറീനാവഹാബും അമ്മയ്യൊരുമ്മയിൽ

# നോവൽ

# ദൈവമക്കൾ



## സാറാ തോമസ്

### അൻപത്തിനാല്

രാത്രിയുടെ നിശ്ശബ്ദതയിൽ പണ്ട് മറന്നു എന്നു കരുതിയ രാഗങ്ങൾ തടസ്സവും തളർച്ചയും കൂടാതെ ഒഴുകിയപ്പോൾ മനസ്സിന് സ്ഥലകാലബോധം നഷ്ടപ്പെട്ടിരുന്നു.

കൺമുമ്പിൽ പടിഞ്ഞാറേ ചിറയിൽ കൊന്നത്തെങ്ങുകളുടെ നടുവിൽ ഒടിച്ചുകുത്തിയ തങ്ങളുടെ മാടം. ഇരുട്ട് കനത്തുതുടങ്ങുന്ന സന്ധ്യകൾ. ഒതുളച്ചുവട്ടിൽ ഓടക്കുഴലിൽ സ്വയം മറക്കുന്ന താൻ. പെട്ടെന്ന് തലമുടിച്ചുരുളുകൾക്കിടയിൽ അമ്മയുടെ ചുക്കിച്ചുളിഞ്ഞ വിരലുകളുടെ സ്പർശം. അമ്മ—തന്റെ അമ്മ—എല്ലാമെല്ലാമായിരുന്ന തന്റെ അമ്മ! മനസ്സിൽ മുട്ടിവന്ന തേങ്ങൽ.

"കുഞ്ഞിക്കണ്ണാ!"

ഞെട്ടിയുണർന്നു—സ്വപ്നത്തിൽ നിന്നെന്നപോലെ പെട്ടെന്ന് നിശ്ശബ്ദനായി. കൈകളും നിശ്ചലങ്ങളായി. കൺമുമ്പിൽ അമ്മയ്ക്കുപകരം സാവിത്രിയോ? അതേ സാവിത്രിതന്നെ—എപ്പോഴാണ് സാവിത്രി തന്റെയരുകിൽ വന്ന് ഇരിപ്പുറപ്പിച്ചത്. തന്റെ തലമുടിയിൽ പരതി നീങ്ങിയവിരലുകൾ.

ഉത്തരംതേടി കണ്ണുകൾ പരതി.

എന്തേ പെട്ടെന്ന് ഒരു ഭാവമാററം?

നിറഞ്ഞുതുളുമ്പിയ കണ്ണുകൾ താനെ താണുപോയി. വിറപൂണ്ട അധരങ്ങളിൽ അമർന്നിരുന്ന മൈലാഞ്ചിയിട്ട വിരലുകളിൽ നോട്ടം പതിഞ്ഞ നിമിഷം! എന്തോ കളങ്കം കണ്ടുപിടിക്കപ്പെട്ടതുപോലെ അവൾ കൈകൾ പിൻവലിച്ചു.

ഒളിക്കാനെന്നപോലെ സാരിത്തുമ്പിൽ ഒളിപ്പിക്കുകയാണ്.

"എന്താ സാവിത്രി, എന്തുപററി?"

"ഒന്നുമില്ല, ഒന്നുമില്ല."

"എന്തോ പെട്ടെന്ന് ഒരു വലിയ ദുഃഖം പിടികൂടിയതുപോലെ?"

പെട്ടെന്ന് അവൾ മുഖം കുനിച്ചു.

"കുഞ്ഞിക്കണ്ണൻ പറഞ്ഞതു ശരിയാണ്. ഞാൻ ദുഃഖിച്ചുപോകുന്നു കുഞ്ഞിക്കണ്ണനെ ഓർത്ത്—എന്നെ ഓർത്ത്. ഈ നമ്മുടെ ഹൃദയങ്ങളിലെ നിശബ്ദഭാവങ്ങളെ ഓർത്ത്."

എന്തിനെന്നു ചോദിക്കാൻ ധൈര്യം വന്നില്ല. തങ്ങളുടെ സൗഹൃദം ഒരു പളുങ്കുപാത്രമാണെന്നും അങ്ങനത്തെ ചോദ്യം ഒരുപക്ഷേ, അതിൽ ഒരു വിള്ളൽ വരുത്തിയേക്കുമെന്നുമുള്ള അവ്യാഖ്യേയമായ ഭീതി.

എപ്പോഴത്തെയുംപോലെ ആദ്യം സമനില വീണ്ടെടുത്തത് സാവിത്രിതന്നെ ആയിരുന്നു.

"ശ്ശെ—എന്തൊരു വിഡ്ഢിത്തമാണ് ഞാൻ കാണിച്ചത്. ഇന്നേദിവസം ഇങ്ങനെ സെൻറിമെൻറലാകാൻ കണ്ട നേരം—കുഞ്ഞിക്കണ്ണന് പായസംതരാൻ കൂടി മറന്നു. ദാ, ഇപ്പോൾ എടുത്തുകൊണ്ടുവരാം."

അവൾ ഓടക്കുഴൽ എടുത്തു പൂർവ്വസ്ഥാനത്തുവച്ചു.

"ഈ മുരളീനാദമാണ് കുഴപ്പം സൃഷ്ടിച്ചത്. പെട്ടെന്ന് മനസ്സിൽ എന്തൊക്കെയോ തിങ്ങിക്കയറിയതുപോലെ."

തന്റെ മനസ്സിൽ മധുരവും ചവർപ്പും. പിന്നെ എന്തൊക്കെയോ തിങ്ങിക്കയറിയിരുന്നു. പായസത്തിന്റെ മധുരവും നുണഞ്ഞ് മുഖാമുഖമായി ഇരുന്നപ്പോൾ ഹൃദയത്തെ കീഴ്പ്പെടുത്തിയിരുന്ന വൈവശ്യത്തിൽനിന്നും തികച്ചും മോചിതനായിരുന്നില്ല.

പോകാനിറങ്ങിയപ്പോൾ സാവിത്രി തടഞ്ഞു:

"വരട്ടെ, നാളെ ഹോളിയല്ലേ. എന്റെ വക ഒരു സമ്മാനം കരുതീട്ടുണ്ട്."

അവൾ കബോർഡ് തുറന്ന് ഒരു കാർഡ്ബോർഡ് പാക്കററ് എടുത്തുകൊണ്ടു വന്നപ്പോൾ എന്തെങ്കിലും പുസ്തകമായിരിക്കുമെന്നാണു കരുതിയത്.

"അഴിച്ചുനോക്ക്, കുഞ്ഞിക്കണ്ണന് നല്ലോണം ഇഷ്ടപ്പെടും."

അക്ഷമയോടെ തുറന്നു.

ഈയിടെ പുതുതായി കമ്പോളത്തിൽ ഇറങ്ങിയിട്ടുള്ള ട്രാൻസിസ്റ്റർ റേഡിയോ. ഒരു വലിയ പുസ്തകത്തിന്റെ വലിപ്പമുണ്ട്. വിശ്വസിക്കാൻ കഴിഞ്ഞില്ല. ഇത്ര വിലപിടിപ്പുള്ള ഒരു സമ്മാനം!

"വേണ്ടാ വേണ്ടാ ഇത്ര വലിയ ഒരു പ്രസൻറ് മററൊരാളിൽ നിന്നും വാങ്ങാൻ..."

"ഞാൻ മറെറാരാൾ മാത്രമാണോ?"

പെട്ടെന്ന് വാക്കുകളുടെ ഊററം നിലച്ചുപോയി.

"ഞാൻ, ഞാൻ പറഞ്ഞത്...ഇതിനു വേണ്ടി ഇത്രയധികം രൂപാ ചിലവിടണ്ടായിരുന്നു."

"അതു മുഴുവൻ കേട്ടിട്ട് പറഞ്ഞാൽ മതി. എനിക്കു ഇതിനു മുടക്കുമുതൽ വെറും 10 രൂപാമാത്രം. 10 തവണയായി അടച്ചുതീർത്താൽ മതി. ഈയിടെ ഇവിടെ ക്വാർട്ടേഴ്സിലൊക്കെ ഒരു റേഡിയോ കമ്പനിയുടെ ഏജൻറ് വന്നാണ് ഞങ്ങളെയൊക്കെ ചേർത്തു. ഭാഗ്യത്തിൽ എനിക്ക് ആദ്യത്തെ നറുക്കു തന്നെ വീണു. കുഞ്ഞിക്കണ്ണന്റെ ഭാഗ്യം. അല്ല എന്റെ മനസ്സിന്റെ ആഗ്രഹം. എന്താ ഒന്നും പറയാത്തത്. കുഞ്ഞിക്കണ്ണന് ഇഷ്ടപ്പെട്ടില്ലേ?"

ആ കണ്ണുകളിലെ ഉത്കണ്ഠ കണ്ടിട്ടുപോലും ഒരക്ഷരം ഉരിയാടാൻ നാവുമുതിർന്നില്ല. ഇത്ര വിലപിടിപ്പുള്ള സമ്മാനം സാവിത്രിയിൽനിന്നാണെങ്കിൽപ്പോലും എങ്ങനെയാണു സ്വീകരിക്കുക?

"ഒരു ബാൻഡ് മാത്രമുള്ള ഇങ്ങനത്തെ ഒരു റേഡിയോ വാങ്ങാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് ഈയിടെ പറഞ്ഞത് ഓർമ്മയുണ്ടോ? പിന്നെ എന്താ ഈ ആലോചന."

മൂന്നാഴ്ച മുമ്പാണ്. നാട്ടിൽ ഇലക്ഷൻ നടക്കുന്ന സമയം. ചൂടുചൂടായ വാർത്തകൾ അറിയാനുള്ള വെമ്പലായിരുന്നു. പതിവായി പത്രം വരുത്തുന്നുണ്ടായിരുന്നില്ല. രാവിലെ കാമ്പസിന്റെ വെളിയിൽ പ്പോയി പത്രം വാങ്ങുന്നതും എളുപ്പമുള്ള കാര്യമല്ല. വല്ലപ്പോഴും കാദറിക്കായുടെ പത്രക്കടയിൽ പോയി പഴയ ജന്മഭൂമിയോ കേരളനാടോ വാങ്ങി വായിക്കുമ്പോഴാണ് വാർത്തകൾ അറിയുക. അതുപോലെ കേരളത്തിൽ ഇടതുപക്ഷ മന്ത്രിസഭ അധികാരമേററ വാർത്തയും സംഭവം നടന്നു നാലുദിവസം കഴിഞ്ഞ് കാദറിക്കായുടെ പീടികയിൽവച്ചാണ് അറിഞ്ഞത്. 'ഒരു റേഡിയോ ഉണ്ടായിരുന്നെങ്കിൽ' എന്നുള്ള ആഗ്രഹം അല്പമുറക്കെയുള്ള ആത്മഗതമായി മാറിപ്പോയതും അപ്പോഴാണ്.

പെട്ടെന്ന് ഈശ്വരനെയാണ് ഓർത്തത് അവന്റെ സ്വപ്നം സാക്ഷാത്കരിക്കപ്പെട്ടിരിക്കുന്നു. അപ്പോൾ തന്റെ വർഗ്ഗത്തിന്റെ മോചനവും! മനസ്സിൽ പ്രത്യാശയുടെ പൂത്തിരികൾ!

മുൻപിൽ സാവിത്രിയുടെ പ്രണിതമുഖം! പക്ഷേ, ഇത്ര വിലപിടിപ്പുള്ള ഒരു സമ്മാനം സ്വീകരിക്കുന്നത്...

എങ്കിലും കൈനീട്ടി സ്വീകരിച്ചു.

"ഇത് ഇവിടെത്തന്നെയിരിക്കട്ടെ, ആവശ്യമുള്ളപ്പോൾ ഇവിടെ വന്നു കേൾക്കാമല്ലോ. പരീക്ഷ അടുത്തു വരികയല്ലേ. റേഡിയോ ഉണ്ടെങ്കിൽ പഠിത്തം നടക്കുകയില്ല. എം. ഡി. എടുക്കാൻ കഴിയാതെ പോയാൽ പിന്നെ...ഇത് എനിക്കായി സൂക്ഷിക്കണമെന്നൊരപേക്ഷ."

പിന്നെ സാവിത്രി നിർബ്ബന്ധിച്ചില്ല. അടുത്തുവരുന്ന പരീക്ഷയിൽ ശ്രദ്ധ തളച്ചിടണമെന്ന കാര്യത്തിൽ രണ്ടുപേരും ഒരേ അഭിപ്രായക്കാരായിരുന്നു. ആഴ്ചയിൽ ഒരിക്കൽ ലൈബ്രറിയിൽ വച്ചു കണ്ടു പിരിയുക എന്ന തീരുമാനത്തിൽ ഉറച്ചുനിൽക്കാൻ കഴിയുകയില്ലെന്നുള്ള വസ്തുത രണ്ടുപേരും അവഗണിക്കതന്നെ ചെയ്തു. ആഴ്ചയിൽ ഒരു സായാഹ്നം എങ്കിലും ഒന്നിച്ച് ചെലവിട്ടില്ലെങ്കിൽ... കാമ്പസിലെ ബഹളങ്ങളിൽനിന്നും ഒഴിഞ്ഞുമാറി സാവിത്രിയുടെ റൂമിലെ സൈ്വരത നിറഞ്ഞ അന്തരീക്ഷം. സ്വാദിഷ്ടമായ അത്താഴം—ചപ്പാത്തിയും പരിപ്പുകറിയും. അതുകഴിഞ്ഞ് ദ്ധപേടയുടെ ഒരുവലിയ കഷണം—പശ്ചാത്തലമായി ഇമ്പമുള്ള റേഡിയോ സംഗീതം. ഇവയൊക്കെ ഒഴിച്ചുകൂടാൻ ആവാത്തതായി തോന്നിപ്പോവുകയാണ്. പക്ഷേ, താൻ ആകാംക്ഷയോടെ കാത്തിരുന്നത് ഈ സുഖങ്ങൾക്കുവേണ്ടി മാത്രമായിരുന്നോ? ഇല്ലെന്നു തലകുനിച്ചു സമ്മതിക്കേണ്ടിയിരിക്കുന്നു. സാവിത്രിയുടെ സാന്നിദ്ധ്യം—സ്നേഹത്തിന്റെ നിറവുപോലെ വാക്കിലും പ്രവൃത്തിയിലും നോട്ടത്തിൽപ്പോലും കാണിക്കുന്ന സൗഹൃദത്തിന്റെ ഊഷ്മളത. തന്റെ ഹൃദയത്തിൽ പലപ്പോഴായി ചീന്തപ്പെട്ട വലുതും ചെറുതുമായ മുറിവുകളെ മായ്ക്കാനുള്ള മാന്ത്രികസിദ്ധിയുടെ ഉറവിടം! സാവിത്രി! തന്റെ മനസ്സിൽ തന്റെ നിലനില്പുപോലും സാവിത്രിയെ ആശ്രയിച്ചാണെന്നു തോന്നിപ്പോകുന്നു.

ഒരുദിവസം. വാർഡിലെ ജോലികഴിഞ്ഞ് ഹോസ്റ്റലിലേക്കു മടങ്ങുമ്പോഴാണ് പുറകിൽക്കൂടി വേഗം നടന്ന് സാവിത്രി എപ്പോൾ കൂടെയെത്തിയെന്ന് അറിഞ്ഞില്ല. മനസ്സിൽ ഉന്മേഷം പൊട്ടിവിരിഞ്ഞു. ആശുപത്രിവിട്ട് ഇറങ്ങുമ്പോൾ രണ്ടുപേരും കണ്ടുമുട്ടുന്ന അപൂർവ്വ അവസരങ്ങളിൽ ഒന്ന് ഇതാ. തമ്മിൽ കണ്ടിട്ടും നാലഞ്ചുദിവസം കഴിഞ്ഞിരിക്കുന്നു.

സാവിത്രിയുടെ മുഖത്തും പരന്നൊഴുകുന്ന പ്രസാദം!

"കുഞ്ഞിക്കണ്ണനെ ഒന്നു കണ്ടെങ്കിലോ എന്നു വിചാരിച്ചുകൊണ്ട് വാർഡിൽ നിന്നും ഇറങ്ങിയതാണ്. അപ്പോൾ മുൻപിൽക്കൂടെ ധൃതിയിൽ നടന്നുപോകുന്നു."

"എന്താ വിശേഷിച്ച്?"

"വിശേഷം ഉണ്ട്. അതല്ലേ കാണണമെന്ന് ആഗ്രഹിച്ചത്. മിസ്സർ ശ്രീവാസ്തവായുടെ വീട്ടിൽനിന്ന് പിറന്നാൾ പങ്കു കൊണ്ടു വന്നിട്ടുണ്ട്. വരൂ, നമുക്ക് ക്വാർട്ടേഴ്സിലേക്കു പോകാം. നിന്റെ കൂട്ടുകാർക്കുകൂടി കരുതിയിട്ടുണ്ട് എന്ന് അവർ കളിമട്ടിൽ പറയുകയും ചെയ്തു."

"ഞാൻ അവിടെ വരാറുണ്ടെന്ന് അവർക്ക് അറിയാമോ? അവർ ഉള്ളപ്പോൾ ഒരിക്കൽപ്പോലും..."

മുഖത്ത് അസ്വസ്ഥതയുടെ നിഴൽ വീണിരിക്കണം.

"ഈ കുഞ്ഞിക്കണ്ണന്റെ കാര്യം. ഇപ്പോൾ അതാണോ വറി ചെയ്യാൻ കണ്ടകാര്യം. അവർ ഇല്ലാത്തതൊന്നുമല്ലല്ലോ പറഞ്ഞത്. തമാശ. ഫ്രണ്ട്സ് ആയതിനാൽ എന്തെങ്കിലും തെററുണ്ടെന്നു വിചാരമുണ്ടോ?"

"ഇല്ല, എങ്കിലും."

"എന്നാൽപ്പിന്നെ അതിനെപ്പററി കൂടുതൽ ചിന്തിക്കണ്ട. വരൂ, എനിക്കു വല്ലാതെ വിശക്കുന്നു."

സാവിത്രിയോടൊപ്പം വേഗം നടന്നു. ഉച്ചയ്ക്കു രുചിയുള്ള എന്തെങ്കിലും ഭക്ഷണം കഴിച്ചിട്ട് ദിവസങ്ങളായിരുന്നു. പഠിത്തത്തിന്റെ തിരക്കിൽ പാചകത്തിനു മിനക്കെടാൻ സമയം എവിടെ? രാവിലെ ആട്ടകൊണ്ടു തിടുക്കത്തിൽ എന്തെങ്കിലും കാട്ടിക്കൂട്ടിവയ്ക്കും. അതിനെ ചപ്പാത്തി എന്നാണ് താൻ മനസ്സിൽ കണക്കാക്കാറുള്ളതെങ്കിലും തണുക്കുമ്പോൾ തോലുപോലെ വലിയുന്ന, വക്കുകൾ കരിഞ്ഞ്...

സാവിത്രി ചോററുപാത്രത്തിന്റെ തട്ടുകൾ മേശപ്പുറത്തു നിരത്തി. കറിമസാലയുടെ സുഗന്ധം!

പുലാവ്. വെജിററബിൾ കുറുമാ—കബാബ് ലഡ്ഡു—വലിയ ചോററുപാത്രം നിറയെ.

പതിവുപോലെ നുള്ളുനുറുങ്ങു വിശേഷങ്ങൾ പറയുന്നതിനിടയിൽ സാവിത്രി എന്തോ ഓർത്തിട്ടു പറഞ്ഞു:

"അയ്യോ—ഞാൻ ഒരു വിശേഷം പറയാൻ വിട്ടുപോയി. എനിക്കു ഇപ്പോൾ ഒരു പുതിയ പരിചയകാരനെ കിട്ടിയിരിക്കയാണ്. മലയാളിയാണ് ഒരു പട്ടാളക്കാരൻ!"

"പട്ടാളക്കാരനോ? എങ്ങനെ കണ്ടുപിടിച്ചു?"

"ഞാൻ കണ്ടുപിടിച്ചതല്ല. അയാൾ എന്നെ തേടിപ്പിടിച്ചു എന്നാണു പറയേണ്ടത്." ഉത്സാഹപൂർവ്വം അവൾ പറഞ്ഞു ചിരിച്ചു.

"മുൻപേ അറിവുള്ള ആളായിരിക്കും."

"അതൊന്നും അല്ല. അതല്ലേ അതിന്റെ രസം. പുതിയ പരിചയക്കാരൻ എന്നു ഞാൻ പറഞ്ഞത് ശ്രദ്ധിച്ചില്ലേ?"

"നാലുദിവസം മുൻപാണ്. റൗണ്ട്സ് കഴിഞ്ഞ് ഞാൻ വരാന്തയിലൂടെ ക്വാർട്ടേഴ്സിലേക്കു മടങ്ങുമ്പോഴാണ് സിസ്റ്റർ പുറകെ വന്നു വിളിച്ച് ബെഡ് നമ്പർ 8-ലെ പേഷ്യൻറ് എന്നെ തിരക്കുന്നു എന്നു പറഞ്ഞത്. നേസൽ ഇൻജുറിയായി ഒരു പട്ടാളക്കാരനാണ് അവിടെ കിടപ്പുള്ളതെന്ന് അറിയാമായിരുന്നു. പക്ഷേ, അയാൾ എന്നെ വിളിപ്പിക്കാൻ പ്രത്യേക കാരണം? ഏതായാലും കാര്യം തിരക്കാമെന്നുതന്നെ കരുതി. ഇനിയും അയാൾക്കു പെട്ടെന്ന് കംപ്ലെയിൻസ് എന്തെങ്കിലും ഡെവലപ് ചെയ്തതാണെങ്കിലോ? അടുത്തുചെന്നപ്പോൾ അയാൾ പറയുകയാണ്—

'സോറി ഫാർ ട്രബിളിംഗ് യൂ. ആദ്യം കണ്ടപ്പോൾ മുതൽ മലയാളിയാണെന്നു തോന്നി. ഇന്നതു തീർച്ചയായി. അപ്പോൾ തുടങ്ങി പരിചയപ്പെടണം എന്നൊരു മോഹം. അങ്ങനെ ഭാഗ്യം പരീക്ഷിക്കാമെന്നു പെട്ടെന്ന് ഒരു തീരുമാനവും എടുത്തു.'

"എന്റെ മുഖഭാവം കണ്ടിട്ടാവണം ചിരിച്ചുകൊണ്ടു ചോദിക്കയാണ് അന്തംവിട്ടുപോയില്ലേന്ന്. ആ ചോദ്യം കേട്ടപ്പോൾ എനിക്കു ചിരിവന്നെങ്കിലും ഗൗരവം വിടാതെ തിരിച്ചു ചോദിച്ചു, പ്രൊഫസറിന്റെ പുറകെ കൂടുന്ന ഈ ഒരു പററം ആൾക്കാരിൽ ഞാൻ മാത്രം മലയാളിയാണെന്ന് എങ്ങനെ മനസ്സിലാക്കിയെന്ന്. ഈ വരയും കുറിയും കവണിസാരിയും ഒക്കെ കണ്ടാൽപ്പിന്നെ അറിഞ്ഞുകൂടെ—ആള് ഒരു രസികനാണ് കേട്ടോ," അയാളെപ്പററി വിസ്തരിക്കുവാൻ സാവിത്രിക്ക് പ്രത്യേകമായ ഉത്സാഹമുള്ളതുപോലെ.

(തുടരും)



# എ.കെ.ജി പിറന്ന ഗ്രാമത്തിന്റെ കഥ

## കുഞ്ഞപ്പ പട്ടാന്നൂർ



എ. കെ. ജി യുടെ അനിയനും കുടുംബവും

## മൂന്ന്

പാർലിമെൻററി പാതയെപ്പററി, പ്രസ്ഥാനം കടന്നുവന്ന കഠിനകാലങ്ങളെപ്പററി, എ. കെ. ജി.യെപ്പററി, പുതിയ തലമുറയെപ്പററി എല്ലാം വ്യക്തമായ അർത്ഥബോധത്തോടെ മാത്രം ദാമുമാഷ് സംസാരിച്ചു. അവസാനം നാല്പത്തെട്ടിലെ പീഡാനുഭവത്തിൽ ഞങ്ങൾ തറച്ചുനിന്നു. അഹിംസാമന്ത്രമുരുവിട്ട ഗാന്ധിശിഷ്യന്മാരിൽനിന്ന് കമ്മ്യൂണിസ്ററുകാരായ മനുഷ്യർക്ക് ഏററുവാങ്ങേണ്ടിവന്നിട്ടുള്ള ക്രൂരതകളുടെ ജയിൽകഥകൾ ഇതിനകം കേട്ടുകഴിഞ്ഞിരിക്കുന്നു. ദാമുമാഷിന്റെ അനുഭവശേഖരത്തിൽ നിന്ന് ഇതാ ഒരു കഥകൂടി—

ഇനി 'നരി ബാക്കിയുണ്ട്! അവർ പ്രഖ്യാപിക്കുന്നു. ഇതിനകം പെരളശ്ശേരിയിലെ കമ്മ്യൂണിസ്ററുകാരിൽ പലരും പിടിക്കപ്പെടുകയോ പിടികൊടുക്കാത്തവർ കടന്നുകളയുകയോ ചെയ്തിരുന്നു. ഇനി ദാമു എന്ന നരി ബാക്കിയുണ്ട്. അങ്ങനെ വേട്ട തുടരുന്നു. ധർമ്മടം; മുഴപ്പിലങ്ങാട് എന്നിവിടങ്ങളിൽ നിന്നെല്ലാമെത്തിയവരടക്കമുള്ള നൂറ്റോളംവരുന്ന വാളൻറിയർ സംഘം കൊടുവാളും കുന്തങ്ങളുമായി വീടായ വീടെല്ലാം, കാടായ കാടെല്ലാം പരതി നടക്കുന്നു.

ഇനി? ഒരു പഴയപീടികയുടെ മുകൾത്തട്ടിൽ ഒളിവുസങ്കേതം കണ്ടെത്തുന്നു. ഇനിയൊരു നിർദ്ദേശം കിട്ടുംവരെ ഇവിടെനിന്ന് അനങ്ങരുത്. ഒളിവുസങ്കേതം ഒരുക്കിയവരുടെ കർശനമായ താക്കീത്. താക്കീത് ശിരസാ വഹിച്ചുകൊണ്ട് അഴുക്കും പൊടിയും നിറഞ്ഞ ആ പീടികമുകളിൽ ദാമു ഒളിവുജീവിതമാരംഭിക്കുന്നു. ആദ്യരാത്രിയും അടുത്ത പകലും കുസലില്ലാതെ കടന്നുപോയി. രണ്ടാം രാത്രി വിശപ്പും ദാഹവും കൂട്ടിനെത്തുന്നു, രണ്ടാം പകൽ തളർച്ചയും ക്ഷീണവും കുശലാന്വേഷണമാരംഭിക്കുന്നു. എന്നാലും തളരാൻ, പതറാൻ കൂട്ടാക്കിയില്ല. പിന്നെപ്പിന്നെ ഓരോ നിമിഷവും ഓരോ യുഗമായി മാറുന്നു. സഹനത്തിന്റെ, തളർച്ചയുടെ യുഗങ്ങൾ. വിശപ്പിന്റെ, ദാഹത്തിന്റെ യുഗങ്ങൾ. ദാഹശമനത്തിന് മറെറാന്നുമില്ലാത്ത ലോകത്ത് സ്വന്തം മൂത്രമാണാശ്രയം. സ്വന്തം മൂത്രം കുടിച്ചു. വിശപ്പടക്കാൻ ചുവരുകളിൽ അടർന്നുനിൽക്കുന്ന മൺകട്ടകളല്ലാതെ മറെറാന്നുമില്ലാത്ത ലോകത്ത് മൺകട്ടതന്നെ ഭക്ഷണം. മൺകട്ട ഭക്ഷിച്ചു. മൂത്രം കുടിച്ചും മണ്ണുതിന്നും പുറവുപിടിച്ചുപോയ തൊണ്ടയും വായും. ഇപ്പോൾ ആറുരാത്രിയും ആറു പകലും പൂർത്തിയാവുന്നു. ഇനിയുമിങ്ങനെപോയാൽ ആരുമറിയാതെ ഈ പീടികകളിൽ പുറവുപിടിച്ച വായിൽ ഈർപ്പത്തിന്റെ ഒരു കണികപോലുമില്ലാതെ വരണ്ടു വിശന്നു മരിക്കും. അതിനുമുമ്പ്—ഏഴാംരാത്രി ശരീരത്തിൽ ശേഷിച്ച ശക്തികളെല്ലാം സമാഹരിച്ച് പീടികമുകളിൽനിന്നും താഴെയിറങ്ങുന്നു. രാത്രി മൂന്നുമണിനേരത്ത് ഒരു വീട്ടിൽ ചെന്നുമുട്ടി വിളിക്കുന്നു. തന്നെ പരിചയമുള്ള സമവയസ്കനായ ചെറുപ്പക്കാരൻ വാതിൽ തുറക്കുന്നു. വാതിൽ തുറന്നത് വീട്ടിലെ മകൻ. മകനു പിന്നാലെ വീട്ടിലെ അച്ഛനായ ഗൃഹനാഥനും മുട്ടി വിളിച്ചതാരെന്നു നോക്കുന്നു. മുന്നിൽ നിൽക്കുന്നു ദാമു! 'ഈ വീടും തീവയ്ക്കുമല്ലോ!' എന്ന നിലവിളിയോടെ ഗൃഹനാഥൻ വാതിൽ കൊട്ടിയടയ്ക്കുന്നു. (കമ്മ്യൂണിസ്ററുകാരനായ ഒരുവന് എന്തെങ്കിലും സഹായം ചെയ്തുപോയാൽ സഹായം ചെയ്തുകൊടുത്ത വീട് ഉടനെ തീവയ്ക്കും).

കൊട്ടിയടയ്ക്കപ്പെട്ട വീട്ടിനു പുറത്ത് (സ്വന്തം വീട്ടിൽനിന്നും പുറത്താക്കപ്പെട്ടതുപോലെ) ചെറുപ്പക്കാരൻ നിന്നു. അയാൾക്കു മുന്നിൽ ആറുദിവസത്തെ വിശപ്പും ദാഹവുമായി വന്ന ദാമു. ദാമു ഒരക്ഷരംമിണ്ടുന്നില്ലല്ലോ. എങ്ങനെ മിണ്ടും? ചുണ്ടുകൾ രണ്ടും ചലിപ്പിക്കാനാവാത്തവിധം മണ്ണുപിടിച്ച് പരസ്പരം ഒട്ടിപ്പോയിരിക്കുന്നു. ശബ്ദത്തിന്റെ ഒരു കുറുകൽപോലും കേൾപ്പിക്കാനാവാത്തവണ്ണം തൊണ്ടയിലും മണ്ണ്. ചെറുപ്പക്കാരൻ ഉടനെ അപകടനില മനസ്സിലാക്കി. പിന്നെ ഒട്ടും ആലോചിച്ചുനിന്നില്ല. കൈയിൽകിട്ടിയ ഒരു കൊള്ളിക്കഷണമെടുത്ത്, വായിലെ മണ്ണ് ചുരണ്ടിക്കളഞ്ഞ് ചുണ്ടുകൾ വേർപെടുത്തി. പച്ചവെള്ളം വായിൽ ഒഴിച്ചുകൊടുത്തു. വെള്ളം തീരെ ഇറങ്ങുന്നില്ലല്ലോ...മരണത്തിന്റെ വായിൽ വീണുപോയ ഒരു ജീവിയെ ജീവിതത്തിലേക്കു തിരിച്ചുകൊണ്ടുവരുന്ന അത്രയും ശ്രദ്ധയോടെ, സ്നേഹത്തോടെ ആ സമവയസ്കൻ ദാമുവിനെ പരിചരിച്ചു. വേണ്ടുവോളം പച്ചവെള്ളം കുടിപ്പിച്ചു. ഇപ്പോൾ ദാഹം തീർന്നു. ഇനി വിശപ്പ്. അകത്ത് ചോറും കറിയുമുണ്ട്. പക്ഷേ, അടഞ്ഞ വാതിൽ മുട്ടിയാലും തുറക്കപ്പെടില്ല. പുറത്ത് നെല്ലുകുത്തുപ്പുരയിലോ മറോ കുറച്ചു പയർ കണ്ടെത്തി. പയർ ഒരുവിധം വേവിച്ചു. പുഴുങ്ങിയ പയർ തിന്ന് ആറു ദിവസമായി കത്തിനിന്ന വിശപ്പ് കെട്ടു. ഇനി? പുലരാൻ അധികംനേരമില്ല. പുലർന്നുകഴിഞ്ഞാൽ മരണം ഗ്രാമത്തിൽ പരതിനടക്കും. അതിനുമുമ്പ് പീടികമുകളിലേക്ക് തിരിച്ചെത്തുന്നു.

ആറുനാളത്തെ വിശപ്പിനുശേഷം വിശപ്പടങ്ങിയ ഏഴാംരാത്രിയുടെ അന്ത്യയാമം. പാരവശ്യത്തിന്റെ പാരമ്യത്തിൽ ആ കമ്മ്യൂണിസ്ററുകാരൻ ഗാഢമായി ഉറങ്ങി. ഉറക്കത്തിൽ ഒരു സ്വപ്നം. കുന്തവും വാളും പന്തങ്ങളുമായി ആളുകൾ തന്നെ വളയുന്നു. ഇതാ അവർ അടുത്തെത്തിക്കഴിഞ്ഞു. സ്വപ്നം ഞെട്ടി ഉറക്കമുണരുന്നു. ഉണർച്ചയുടെ ആദ്യ നിമിഷത്തിൽത്തന്നെ കണ്ണുതുരുമ്മി പുറത്തേക്കു കണ്ണുപായിക്കുന്നു. അതാ അവർ നിരത്തിലൂടെ വരുന്നു. സ്വപ്നവും യാഥാർത്ഥ്യവും പരസ്പരം തിരിച്ചറിയാനാവാത്ത ആ വിഭ്രാന്തനിമിഷത്തിൽ ഗുണ്ടാസംഘം തന്റെ സങ്കേതം കണ്ടെത്തിയിരിക്കുന്നുവെന്നും അവർ അടുത്തനിമിഷം തന്നെ വളഞ്ഞുപിടികൂടുമെന്നും ധരിച്ചുവശാവുന്നു. പിന്നെ ഒന്നും ആലോചിച്ചില്ല. പീടികമുകളിൽനിന്ന് എടുത്തുചാടി ഓടി. ഓടിയോടി വഴിയിൽകണ്ട കശുമാവിന്റെ മുകളിൽ കയറി ചുററിലും കണ്ണോടിക്കുന്നു. അവർ ഇങ്ങോട്ടുതന്നെ വരുന്നു. ശ്വാസമടക്കിപ്പിടിച്ചു നിന്നു. കശുമാവിൻ ചുവട്ടിലൂടെ ഗുണ്ടാസംഘം ബാച്ചുബാച്ചായി കടന്നുപോകുന്നു. ഒന്ന്... രണ്ട്...മൂന്ന്...ഒമ്പതാമത്തെ ബാച്ച് കണ്ടുപിടിച്ചു കളഞ്ഞു. ഇതാ നരി! ഇനി രക്ഷയില്ല. ദാമു കശുമാവിൽനിന്നും ചാടിയിറങ്ങി. മണ്ണിലിറങ്ങിയതും കുന്തമുനകൾ ക്രൂരമായി തന്നെ ചൂഴ്ന്നുകഴിഞ്ഞു: 'മാറിനിൽക്ക്! ഇവിടെനിന്ന് ആരും അവനെ തൊട്ടുപോകരുത്!' എന്നു പറഞ്ഞുകൊണ്ട് അപ്പോഴേക്കും അബുക്ക മുന്നോട്ടുവന്നു. ആബൂക്കയുടെ ആജ്ഞാശക്തിയുള്ള വാക്കുകളെ ലംഘിക്കാൻ വാളൻറിയർ സംഘത്തിൽ മററാരും മുതിന്നില്ല. അങ്ങനെ പിടിക്കപ്പെട്ടവനായി ദാമു എന്ന നരി പൊലീസ് സ്റ്റേഷനിലേക്കു കൈമാററം ചെയ്യപ്പെട്ടു. (അബൂക്ക ഇല്ലായിരുന്നുവെങ്കിൽ ആ കശുമാവിൻ ചോട്ടിൽത്തന്നെ തന്റെ ജീവിതം അവസാനിക്കുമായിരുന്നുവെന്ന് ദാമുമാഷ് ഇന്നു കരുതുന്നു.)

പൊലീസ് സ്റ്റേഷനിൽ മർദ്ദനം ആരംഭിക്കുന്നു. മർദ്ദനമാരംഭിച്ചപ്പോൾത്തന്നെ ചോര ഛർദ്ദിച്ചു. നരി ചോര ഛർദ്ദിച്ചു വീണപ്പോൾ പൊലീസുകാരിൽ എന്തോ ഭാവമാററം. അവരിൽ ഒരുഭീതി പരക്കുംപോലെ. അവർ എന്തോ അടക്കം പറയുന്നു. ബാപ്പു എന്ന സഖാവും പിടിക്കപ്പെട്ടവനായി അവിടെ എത്തിയിരുന്നു. ചോരഛർദ്ദിച്ചുവീണ ദാമുവിനെ പുറത്തു തടവി ശുശ്രൂഷിക്കാനായി ബാപ്പു നിയോഗിക്കപ്പെടുന്നു. അങ്ങനെ തല്ക്കാലം മർദ്ദനത്തിൽ നിന്നും ഒഴിവായി. (ദാമുമാഷ് ചോരഛർദ്ദിച്ചുവീണില്ലായിരുന്നുവെങ്കിൽ താൻ മർദ്ദനത്തിൽനിന്നും രക്ഷപ്പെടുന്നതെങ്ങനെയെന്ന് പിൽക്കാലത്ത് ബാപ്പു തമാശയോടെ പറയുമായിരുന്നു...)

മൊയാരത്ത് ശങ്കരൻ മർദ്ദനമേററു കൊല്ലപ്പെട്ടതിന്റെ പിറേറന്നാണ് ദാമുമാഷ് മർദ്ദിക്കപ്പെടുന്നത്. മൊയാരത്തിന്റെ മരണത്തിന്റെ ഭീതിവാർത്ത അപ്പോഴേക്കും പൊലീസ് സ്റ്റേഷനിൽ എത്തിയിരുന്നു. ചോരഛർദ്ദിക്കുന്നതു കണ്ടപ്പോൾ ഇവനും മരിച്ചേക്കും എന്ന് പൊലീസുകാർ ന്യായമായും ആശങ്കിച്ചു. മൊയാരത്ത് ശങ്കരനെപ്പോലുള്ള ഒരു കമ്മ്യൂണിസ്ററു നേതാവിന്റെ മരണത്തിന്റെ പ്രത്യാഘാതങ്ങൾക്കിടയിൽ മറെറാരു മരണം കൂടി എന്ന ചിന്ത പൊലീസുകാരിൽ ഭീതിയുളവാക്കി. അതുകൊണ്ടുമാത്രം മർദ്ദനം ലഘൂകരിക്കപ്പെട്ടതാണ്. (അല്ലാതെ പൊലീസുകാരുടെ കരളുരുകിയതുകൊണ്ടല്ല.) എന്നിട്ടുപോലും ആ വളപട്ടണം എസ്. ഐ. രയരപ്പൻനായരുടെ മർദ്ദനം! ഓ, എത്ര കഠിനം! ദാമുമാഷ് ഇപ്പോഴും കാഠിന്യത്തോടെ ഓർക്കുന്നു.

## പഴയ കാലം, പഴയ കമ്മ്യൂണിസ്ററുകാർ

കെ. കെ. കുഞ്ഞിക്കണ്ണൻ വൈദ്യർക്ക് ഇന്ന് അറുപത്തിനാലു വയസ്സ് പ്രായമുണ്ട്. ഈ അറുപത്തിനാലാം വയസ്സിലും മാർക്സിസ്റ്റ് പാർട്ടി പെരളശ്ശേരി ലോക്കൽ കമ്മററി മെമ്പറായി പ്രവർത്തിക്കുന്ന വൈദ്യർ 1940 മുതൽ ഇന്നോളം ഇടവേളയില്ലാതെ പാർട്ടി മെമ്പർഷിപ്പ് നിലനിറുത്തിയിട്ടുണ്ട്. പെരളശ്ശേരിയിലെ ആദ്യകാല കമ്മ്യൂണിസ്ററുകാർ ആരൊക്കെയാണ്? ഞാൻ വൈദ്യരോടു ചോദിച്ചു. എ. കെ. കോത്രുട്ടി മാഷ്, കെ. നാരായണൻ മാഷ്, ഇ. നാരായണൻ നായർ, കെ. ദാമു മാഷ്, വി. കെ. കുഞ്ഞിരാമൻ, കട്ടേരി ശേഖരൻ മഠത്തിൽ അപ്പു...ഇവരിൽ ഒടുവിൽ പറഞ്ഞ രണ്ടുപേർ ഇന്നു പ്രസ്ഥാനത്തിലില്ല. കൂറുമാറിയും കൂട്ടുമാറിയും പാതവിട്ടും അവർ പോയി. മറെറല്ലാവരും ഇന്നും പ്രസ്ഥാനത്തിലുണ്ട്. പഴയ കാലത്തെക്കുറിച്ചു പറഞ്ഞുവന്നപ്പോൾ മററാരും പറയാത്ത ഒരു പേരുകൂടി വൈദ്യർ പറഞ്ഞു, പി. ശേഖരൻ. ഫറൂക്കിലെ തൊഴിലാളി നേതാവായിരുന്ന പി. ശേഖരൻ അന്ന് പെരളശ്ശേരി തന്റെ പ്രവർത്തനകേന്ദ്രമാക്കിയിരുന്നു.

അടിയന്തരാവസ്ഥയുടെ ആരംഭത്തിൽത്തന്നെ മിസയിൽ പിടിക്കപ്പെട്ട വൈദ്യർ സ്വന്തം നാട്ടുകാർ കഠിനകാലത്തിന്റെ പീഡകളിൽ കടന്നുപോകുമ്പോൾ, കണ്ണൂർ സെൻട്രൽ ജയിലിൽ കഴിയുകയായിരുന്നു. നാല്പത്തെട്ടിൽ മർദ്ദനങ്ങൾ വേണ്ടുവോളം ഏററുവാങ്ങിയ വൈദ്യർ ഇപ്രാവശ്യം എന്തുകൊണ്ടോ ഒഴിവാക്കപ്പെട്ടിരുന്നു.

എ. കെ. ജി.യുടെ മരുമകൾ ലക്ഷ്മിക്കുട്ടിഅമ്മ പഴയകാലം അയവിറക്കുന്നു



പഴയകാലത്തെ കമ്മ്യൂണിസ്ററുകാരുമായി സംസാരിക്കുമ്പോൾ എല്ലാവരുടെ നാവിൽനിന്നും പുറത്തുവരുന്ന ഒരു പേരുണ്ട്. വി. കൃഷ്ണപിള്ള. കൃഷ്ണപിള്ള അന്ന് ഒരു പെരളശ്ശേരിക്കാരൻതന്നെ ആയിക്കഴിഞ്ഞിരുന്നു. വി. സി. ജോഷിയും പി. സുന്ദരയ്യയും ഈ ഗ്രാമത്തിന്റെ ചരിത്രത്തിലും ഭൂമിശാസ്ത്രത്തിലും കാലടി പതിപ്പിച്ചവരാണ്. പെരളശ്ശേരിയിൽ രൂപംകൊണ്ട ആദ്യത്തെ ട്രേഡ് യൂണിയനായ തോണിത്തൊഴിലാളിയൂണിയൻ സമ്മേളനത്തിൽ പങ്കെടുക്കാനെത്തിയ പി. സി. ജോഷി പുഴക്കരയിലുള്ള സമ്മേളനസ്ഥലത്തേക്ക് കുതിരപ്പുറത്തുസഞ്ചരിച്ചാണ് വന്നത്. അക്കാലത്തൊരിക്കൽ കമ്മ്യൂണിസ്ററുപാർട്ടിയുടെ സെൻട്രൽ കമ്മിററി പെരളശ്ശേരിയിൽ (ചെറുമാവിലായിയിൽ) ചേരുകയുണ്ടായി. അതായത്, അഖിലേന്ത്യാതലത്തിലുള്ള പാർട്ടിയുടെ ആസ്ഥാനമായി ഉയരാൻ മാത്രം പെരളശ്ശേരിക്കു പ്രാപ്തിയുണ്ടായി. സർദാർ ചന്ത്രോത്ത് എന്നറിയപ്പെട്ട ചന്ത്രോത്ത് കുഞ്ഞിരാമൻ നായർ. മദിരാശി പട്ടിണിജാഥയിൽ എ. കെ. ജി.യോടൊപ്പം, സഖാവായി, സഹനേതാവായി. അത്രത്തോളം ഉന്നതമായ നിലയിൽ പ്രവർത്തിച്ച ചന്ത്രോത്തിന്റെ തകർച്ചയുടെ കഥ പെരളശ്ശേരിയുടെ ഓർമ്മകളിൽ ഒരു ദുഃഖമാണ്...

## എ. കെ. ജി. യുടെ അന്ത്യവിശ്രമസ്ഥാനം

ആയുഷ്കാലമത്രയും വിശ്രമമറിയാത്ത ഒരു മനുഷ്യൻ ഇവിടെ വിശ്രമിക്കുന്നു. അസ്വാസ്ഥ്യങ്ങളെമാത്രം സ്വയംവരിച്ച ഒരു മനസ്സ് ഇവിടെ സ്വസ്ഥമായുറങ്ങുന്നു. സംഘർഷങ്ങളിലൂടെ കടന്നുവന്ന ഒരു പോരാളിയുടെ പ്രഭാതസ്വപ്നം ഉയരുന്ന മുഷ്ടിയുടെ ഉദ്വേഗമായി ഇവിടെ കാതോർക്കുന്നു.

ജനന മരണങ്ങൾ രജിസ്റ്റർ ചെയ്യുന്നവരുടെ ഔദ്യോഗികവിധിയനുസരിച്ച് എ. കെ. ജി. മരിച്ചു. പിറന്നഗ്രാമത്തിന്റെ പരിധികളും ലംഘിച്ച്, ഇടപഴകിയ മനുഷ്യരുടെ മനസ്സുകളിലെല്ലാം ജ്വാലയായി ജീവിക്കുന്ന എ. കെ. ജി. പക്ഷേ, മരിക്കുന്നതെങ്ങനെ? മരിച്ചിട്ടില്ലാത്തവരിലൊരാളായി മാറിയ എ. കെ. ജി. ക്ക് ഒരു സ്മാരകമന്ദിരം ആവശ്യമില്ലല്ലോ.

എന്നോ അടുത്ത സഖാക്കളിലൊരാളോട് പറഞ്ഞ ആഗ്രഹം. അമ്മയുടെ അന്ത്യവിശ്രമസ്ഥാനത്തുതന്നെ തനിക്കും അവസാനമായി വിശ്രമിക്കണം. അതുകൊണ്ടുമാത്രം തെക്ക് തിരുവനന്തപുരത്തുനിന്നും ഇങ്ങു വടക്ക് കണ്ണൂരിലോളം, കണ്ണൂരിൽനിന്നും ഈ പെരളശ്ശേരിയിലോളം സഞ്ചരിച്ച് പിരിഞ്ഞുപോയ ആ പ്രിയപ്പെട്ടവൻ വന്നു. ഇതാ ഇവിടെ പെരളശ്ശേരിയുടെ തിരക്കൊഴിഞ്ഞ ഒരു കോണിൽ നിരത്തുവക്കിൽ എ. കെ. ജി. അന്ത്യവിശ്രമസ്ഥാനം കണ്ടെത്തിയിരിക്കുന്നു. അമ്മയും ഒരേയൊരു പെങ്ങളും അന്ത്യവിശ്രമം കണ്ടെത്തിയ സ്ഥാനത്തു

തന്നെ. (എന്നും ആരംക്കൂട്ടത്തോടൊപ്പം മാത്രം ജീവിക്കാനിഷ്ടപ്പെട്ട എ. കെ. ജി. എന്തേ ഈ ആളൊഴിഞ്ഞ ഭാഗത്തുതന്നെ അന്ത്യവിശ്രമസ്ഥാനം സ്വന്തമാക്കി?)

മോചനം കാക്കുന്ന ഒരു വർഗ്ഗത്തെ മുഴുവൻ സ്നേഹിച്ച എ. കെ. ജി. മഹത്വമുള്ള സ്നേഹം എന്തെന്നറിഞ്ഞ മനുഷ്യനാണ്. തൻേറടമുള്ള ഒരു പെൺകുട്ടിയുടെ സ്വപ്നങ്ങളിൽ കടന്നുചെന്ന് പോരാട്ടത്തിൻെറ പാതയിൽ അവളെ തൻെറ സഖിയാക്കി മാററിയ എ. കെ. ജി. മധുരമായ സ്നേഹം എന്തെന്നറിഞ്ഞ മനുഷ്യനാണ്. കടന്നാക്രമണപരമ്പരകൾക്കു മുന്നിൽ പ്രതിരോധത്തിൻെറ കോട്ട പണിതു കൊടികളുയർത്തിയ എ. കെ. ജി, പോരാളി ആരെന്നു തെളിയിച്ച മനുഷ്യനാണ്. ഒരു കുട്ടിയുടെ നിഷ്കളങ്കതയോടെ ശുണ്ഠിയെടുക്കാനും വാശിപിടിക്കാനുമറിയുന്ന എ. കെ. ജി. ഒരു കണ്ണൂർഗ്രാമത്തിലെ സാധാരണ മനുഷ്യൻെറ തനതുമാതൃകയാകുന്നു. മഹത്വവും മധുരവും പ്രതിരോധവും പോരാട്ടവും നിഷ്കളങ്കതയും ഒരു മനസ്സിൽ സമന്വയിപ്പിച്ച എ. കെ. ജി. യുടെ ജീവിതത്തിൽ ഒരു കവിതയുണ്ട്. എ. കെ. ജി. പിറന്ന ഗ്രാമത്തിൽ ഞാൻ പരിചയിച്ച ഓരോ മനുഷ്യനിലും ഈ കവിത ബാക്കി നിൽക്കുന്നു.

എ. കെ. ജി. യുടെ വീട്: ഇന്ന് ഈ വീട്ടിൽ എ. കെ. ജി. യുടെ ഓരേയൊരു മരുമകൾ ലക്ഷ്മിക്കുട്ടിയും ഭർത്താവും—ഭർത്താവായ കെ.സി. പത്മനാഭൻനമ്പ്യാർ പെൻഷൻ പററിയ അദ്ധ്യാപകനാണ്—താമസിക്കുന്നു. കൂട്ടിന് ഇളയമകൾ ഭവാനിയും ഭവാനിയുടെ ഭർത്താവ് ജയരാജനും. എ. കെ. ജി. സ്വന്തം മേൽനോട്ടത്തിൽ പണികഴിപ്പിച്ച വീട്ടിൻെറ പൂമുഖത്തിരുന്ന് ഞങ്ങൾ സംസാരിച്ചു. എത്രയെത്ര ഓർമ്മകൾ.

എ. കെ. ജി. യുടെ ആദ്യയൗവനത്തിൻെറ സമ്പന്നമായ ശാഖകൾ തഴച്ചു വളർന്നതിവിടെയാണ്. ആദ്യദാമ്പത്യത്തിൻെറ ആഹ്ലാദങ്ങൾ പൂവിട്ടതും പിന്നെ അനുഭവങ്ങളുടെ വെയിൽച്ചൂടിൽ വാടിക്കരിഞ്ഞതും ഇവിടെയാണ്. അഭിജാതമായ കുലമഹിമയുടെ അകത്തളത്തിൽ തടവുകാരിയായിട്ടും മകൻെറ കുടുംബിടുത്തങ്ങൾക്കെല്ലാം കൂട്ടുനിന്ന ഒരമ്മയുടെ സ്നേഹനിശ്വാസങ്ങൾ അന്തരീക്ഷമേഘമായി ഘനീഭവിച്ചതിവിടെയാണ്. പള്ളിക്കൂടം അദ്ധ്യാപകനായ മകൻ ഒരു ദിവസം കുറെ കറുത്ത കുട്ടികളുമായി വീട്ടിൽ കയറിവന്നു. "അമ്മേ, ഇവരെല്ലാം ബ്രാഹ്മണക്കുട്ടികളാണ്, ഇവർക്കു ചോറുകൊടുക്കണം." മകൻ ബ്രാഹ്മണക്കുട്ടികളായി പരിചയപ്പെടുത്തിയ പുലയക്കുട്ടികൾക്കെല്ലാം—അവർ പുലയക്കുട്ടികളാണെന്നറിഞ്ഞു കൊണ്ടുതന്നെ—അമ്മ ചോറും കറിയും വച്ചുവിളമ്പി. കുട്ടികൾ പൊയ്ക്കഴിഞ്ഞപ്പോൾ അമ്മ മകനെ വിളിച്ചു—"ഗോപാലാ, നീയെന്തിനാ എന്നോട് കള്ളം പറഞ്ഞത്?" ആ മാതൃഹൃദയത്തിൻെറ കോടതിക്കു മുമ്പിൽ മകൻ കുററവാളിയായി നിന്നു.

സഖിയായി സുശീല കടന്നുവരുംമുമ്പ് എ. കെ. ജി. യുടെ ജീവിതത്തിൽ പങ്കാളിയായവൾ കല്യാണിക്കുട്ടി. കുട്ട്യപ്പനമ്പ്യാർ എന്ന ആഢ്യൻ നമ്പ്യാരുടെ മരുമകളായ (അച്ഛൻ രൈരുനമ്പ്യാരുടെ അകന്ന മരുമകളുമാണവൾ) കല്യാണിക്കുട്ടി എ. കെ. ജി. യുടെ വധുവാകുമ്പോൾ വയസ്സു പതിനാറ്. എ. കെ. ജി. ക്ക് ഇരുപത്തിയഞ്ചും. ഉപ്പുസത്യഗ്രഹത്തോടെ രാഷ്ട്രീയപ്രസ്ഥാനത്തിൽ എടുത്തു ചാടുന്ന എ. കെ. ജി. ഭാര്യയെ കൂടി രാഷ്ട്രീയത്തിൽ തൻെറ കൂട്ടുകാരിയാക്കാൻ മോഹിക്കുന്നു. "കല്യാണിക്കുട്ടീ, നീ എൻെറ കൂടെ വരുമോ?" കല്യാണിക്കുട്ടി കൂടെപ്പോകാൻ തയ്യാറാവുന്നു. അവർ രണ്ടുപേരും പാക്കനാർപുരത്തെ ഹരിജൻ കോളനിയിൽ എത്തുന്നു. അവിടെ കേളപ്പനുണ്ട്. കേളപ്പനോടൊപ്പം ആ നവദമ്പതികൾ ഹരിജനസേവനത്തിൽ മുഴുകുന്നു. അപ്പോൾ പട്ടിണിജാഥയെന്ന പ്രക്ഷോഭം എ. കെ. ജി. യെ വിളിക്കുന്നു. സഖിയെ പാക്കനാർപുരത്തുവിട്ട് എ. കെ. ജി. പോകുന്നു. ഈ വിവരമറിഞ്ഞ കുട്ട്യപ്പനമ്പ്യാർ പാക്കനാർപുരത്തെത്തുന്നു. താൻ, കല്യാണിക്കുട്ടിയുടെ അമ്മാവൻ, കല്യാണിക്കുട്ടിയെ കൂടെ കൊണ്ടുപോകാൻ വന്നു. കേളപ്പൻ വഴങ്ങിയില്ല. ഗോപാലൻ എന്നെ ഏല്പിച്ചുപോയതാണ്, ഗോപാലൻെറ സമ്മതമില്ലാതെ കല്യാണിക്കുട്ടിയെ അയയ്ക്കില്ല. അവസാനം, കല്യാണിക്കുട്ടിയുടെ അമ്മ അത്യാസന്നനിലയിലാണെന്ന പൊടിക്കൈ പ്രയോഗിച്ച് മരുമകളേയും തന്നോടൊപ്പം കൂട്ടി അഭിജാതൻെറ വ്രണപ്പെട്ട അഭിമാനവുമായി ആ അമ്മാവൻ പെരളശ്ശേരിയിൽ തിരിച്ചെത്തി. പ്രക്ഷോഭണത്തിൽനിന്നും അവധി കിട്ടിയ എ. കെ. ജിയും പെരളശ്ശേരിയിലെത്തുന്നു. അപ്പോൾ കല്യാണിക്കുട്ടി അമ്മാവൻെറ വീട്ടുതടങ്കലിൽ. പിന്നെ കല്യാണിക്കുട്ടിയെ എ. കെ. ജി.ക്കു തിരിച്ചു കിട്ടിയില്ല. നാടും വീടും വിട്ട് സമരത്തിൻെറ ചുഴികളിൽ സ്വയം മറന്ന എ. കെ. ജി. വിരഹത്തിൻെറവേദനയുമായികല്യാണിക്കുട്ടി. വിരഹം നീണ്ടുപോയപ്പോൾ സുഗ്രീവനായ അമ്മാവൻെറ ആജ്ഞയ്ക്കു വിധേയയായി കല്യാണിക്കുട്ടി രണ്ടാമതും വധുവായി. മറെറാരു പുരുഷൻെറ കഴുത്തിൽ മാല ചാർത്താൻ വിധിക്കപ്പെട്ട കല്യാണിക്കുട്ടിയെ അവസാനകാലംവരെ അനുതാപത്തോടെ മാത്രം എ. കെ. ജി. ഓർമ്മിക്കുമായിരുന്നു. പ്രക്ഷോഭണങ്ങളുടെ ഇടവേളകളിൽ വല്ലപ്പോഴും വീട്ടിൽ വന്നെത്തുമ്പോൾ അമ്മയോടും പെങ്ങളോടും അന്വേഷിക്കുമായിരുന്നു. "കല്യാണിക്കുട്ടിക്കു സുഖമാണോ? കല്യാണിക്കുട്ടിയുടെ വിവരം വല്ലതുമറിയാറുണ്ടോ?"

## എ. കെ. ജി. യുടെ അനിയനുമായി ഒരു കൂടിക്കാഴ്ച

എ. കെ. ജി. യുടെ ഒരേയൊരു അനിയനാണ് എ. കെ. രാഘവൻ നമ്പ്യാർ. ആയില്യത്തു കററിയേരി തറവാട്ടിൻെറ രക്തബന്ധവും കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തോടുള്ള പ്രത്യയശാസ്ത്രബന്ധവും സ്വന്തം ജീവിതത്തിൽ സമന്വയിക്കുന്ന ഈ അനിയനാണ് എ. കെ. ജി. യെന്ന മനുഷ്യൻെറ കുടുംബപൈതൃകത്തിൻെറ വേരുകൾ പെരളശ്ശേരിമണ്ണിൽ ഇപ്പോഴും അററുപോകാതെ സൂക്ഷിക്കുന്നത്.

കുടുംബബന്ധങ്ങളിൽ എ. കെ. ജി. എങ്ങനെ ജീവിച്ചുവെന്നറിയാനുള്ള എൻെറ വ്യഗ്രതയിൽ മൂന്നുവട്ടം ഞാൻ ആ വീട്ടിൽചെന്നു. മൂന്നാംവട്ടം, പെരളശ്ശേരിയിൽ എൻെറ അഞ്ചാം യാത്രയുടെ അവസാനത്തിൽ, ഇന്നിതാ എ. കെ. ജി. യുടെ അനിയൻ എൻെറ മുമ്പിൽ, എൻെറ അന്വേഷണ ചോദ്യങ്ങൾക്കെല്ലാം വളരെ സൗമ്യനായി ശാന്തനായി രാഘവൻ മാഷ് ഉത്തരം പറയുകയായിരുന്നു. പൊതുജീവിതത്തിലെന്നും അഗ്നിപർവ്വതമായിനിന്ന എ.കെ.ജി. യുടെ അനിയൻ ഇത്രയും സൗമ്യനോ, ഇത്രയും ശാന്തനോ എന്നു ഞാൻ അതിശയപ്പെടുകയായിരുന്നു. വീട്ടിൽ എ.കെ.ജി. യും എപ്പോഴും സൗമ്യനായിരുന്നു, ശാന്തനായിരുന്നു. ഞാനറിയുകയായിരുന്നു. വീട്ടിൽ ഹിന്ദുമതാചാരങ്ങളുടെ വിശ്വാസങ്ങളുടെ നിസ്സാരതകൾ എ. കെ. ജി. ചെറുപ്പത്തിലേ ചോദ്യം ചെയ്യുമായിരുന്നു. അമ്മയെപ്പോലും ഇക്കാര്യത്തിൽ വിമർശിക്കുമായിരുന്നു. അപ്പോഴും അതു സ്നേഹത്തിൻെറ ശബ്ദമായിരിക്കും. ചേട്ടൻെറ ശബ്ദത്തിൽ എന്നും സ്നേഹമുണ്ടായിരുന്നു. അനിയൻ ഓർക്കുന്നു.

മരണശയ്യയിൽ കിടക്കുമ്പോഴും "അവൻെറ വഴിയിൽ ഞാനൊരു തടസ്സമാകരുത്" എന്നു നിഷ്കർഷിച്ച അമ്മയുടെ ഉദാരമായ സ്നേഹത്തെപ്പററി, നായന്മാരുടെയിടയിൽ നിലനിന്ന ആഭിജാത്യത്തക്കം സംബന്ധിച്ച ചേരിതിരിവുകളവസാനിപ്പിക്കാൻ മുൻകൈയെടുത്തു പന്തിഭോജനമേർപ്പെടുത്തിയ ഉല്പതിഷ്ണുവായ അച്ഛനെപ്പററി, സുശീലയുമായുള്ള ബന്ധം കുടുംബാംഗങ്ങളുടെ മുമ്പിൽ അവതരിപ്പിച്ച രീതിയെപ്പററി എല്ലാം എ. കെ. രാഘവൻമാഷ് എനിക്കുവേണ്ടി വിവരിച്ചുതന്നു. അവസാനം എ. കെ. ജി. യെപ്പററി അനിയൻെറ മനസ്സിൽ മറക്കാത്ത എന്തെങ്കിലും സംഭവമുണ്ടോ എന്ന വെല്ലുവിളിച്ചോദ്യത്തിനു വഴങ്ങി ഓർമ്മയിൽനിന്നും ഒരു സംഭവം അദ്ദേഹം പരതിയെടുത്തു—

എ. കെ. ജി. കോയമ്പത്തൂർ സെൻട്രൽ ജയിലിലായിരുന്നു. ഒരു ദിവസം ജയിൽ സൂപ്രണ്ടിൻെറ കമ്പി. അനിയനുമായി എ. കെ. ജി. അടിയന്തരമായി ഇൻറർവ്യൂ ആവശ്യപ്പെടുന്നു. അടിയന്തര കമ്പിസന്ദേശത്തിൻെറ ഉൽക്കണ്ഠയുമായി ഓടിക്കിതച്ചെത്തിയ അനിയനുമുമ്പിൽ എ. കെ. ജി. കൂടെ സുശീലയുമുണ്ട്. ആ നിമിഷങ്ങൾ അനിയൻെറ വാക്കുകളിൽ—കണ്ടപ്പോൾത്തന്നെ ചേട്ടൻെറ ക്ഷോഭിച്ച ശബ്ദം: ഞാനില്ലാത്ത സമയത്തു താൻ ആരോടൊക്കെ പണം ചോദിച്ചു?—ചേട്ടൻെറ ചോദ്യവും ഭാവവും കണ്ട് ചേച്ചി ചിരിക്കുന്നുണ്ടായിരുന്നു. വെറുതെ ക്ഷോഭിക്കാതെ അനിയനോട് കാര്യം വിശദമാക്കിപ്പറയരുതോ. എന്നിട്ടു ചേച്ചിതന്നെ സംഭവം വിവരിച്ചു. ജയിലിലേക്കു പോരുംവഴി ജെമിനി കുഞ്ഞിക്കണ്ണൻ തീവണ്ടിയിൽ വച്ച് എ. കെ. ജിയെ കണ്ടു. കണ്ടപ്പോൾ ജെമിനി കുഞ്ഞിക്കണ്ണൻ എ. കെ. ജി.യോടു പറഞ്ഞു: "അനിയൻ വന്നിരുന്നു, കാശു കൊടുത്തു." അതു കേട്ടപ്പോൾ എ. കെ. ജി. ആകെ അസ്വസ്ഥനായി...ജെമിനി സർക്കസ് മാനേജരായ ജെമിനി കുഞ്ഞിക്കണ്ണൻ എ. കെ. ജിയുടെ സുഹൃത്തും കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ അക്കാലത്തെ ഒരു ബന്ധുവുമായിരുന്നു...പെരളശ്ശേരിയിൽ ഒരു വായനശാലാകെട്ടിടനിർമ്മാണഫണ്ടിലേക്ക് ജെമിനി സംഭാവന വാഗ്ദാനം ചെയ്തിരുന്നു. എ. കെ. ജി. അടക്കമുള്ളവർ ചെന്നപ്പോഴാണ് വാഗ്ദാനം ചെയ്തത്. അക്കാര്യം എ.കെ.ജി. മറന്നിരുന്നു. അതുകൊണ്ടാണ് "അനിയൻവന്നു, കാശു കൊടുത്തു" എന്ന് ജെമിനി പറഞ്ഞപ്പോൾ എ.കെ.ജി. അസ്വസ്ഥനായത്. തൻെറ അനിയൻ മററുള്ളവരോട് പണം വാങ്ങുകയോ? അതും തൻെറ അഭാവത്തിൽ എന്ന ചിന്ത ഒരു ക്ഷോഭമായി വളരുകയായിരുന്നു. കൂടെയുണ്ടായിരുന്ന സുശീല എത്ര സമാധാനിപ്പിക്കാൻ ശ്രമിച്ചിട്ടും എ.കെ.ജി. അടങ്ങിയില്ല. അങ്ങനെയാണ് അടിയന്തരമായി ഇൻറർവ്യൂ ആവശ്യപ്പെട്ടുള്ള കമ്പി. ക്ഷോഭിച്ചുനിന്ന ചേട്ടനുമുമ്പിൽ സൗമ്യനായിനിന്ന് അനിയൻ എല്ലാം വിവരിച്ചു. വായനശാലയ്ക്കു തരാമെന്നേററ സംഭാവന ഞാനും കെ. സി.യും ചെന്ന് ജെമിനിയിൽ നിന്നു വാങ്ങിയതു ശരിയാണ്, എന്നു പറഞ്ഞു ഉപസംഹരിച്ചപ്പോൾ എ.കെ.ജി. തണുത്തു. "ഞാൻ വിചാരിച്ചു താനെൻെറ പേര് വഷളാക്കുകയാണെന്ന്!"

ജാതിവ്യവസ്ഥ അതിൻെറ കർക്കശമായ രൂപത്തിൽ നിലനിന്ന ഗ്രാമമായിരുന്നു പണ്ട് പെരളശ്ശേരി. പണ്ടെന്നാൽ അമ്പതുകൊല്ലംമുമ്പുവരെ. മററ് ഉപജാതികളെ മാററിനിറുത്തിയാൽ അവർണ്ണരായ തീയർ ഭൂരിപക്ഷവും സവർണ്ണരായ നമ്പ്യാർ ന്യൂനപക്ഷവുമായി വിഭജിക്കപ്പെട്ട അന്നത്തെ ഗ്രാമസമൂഹത്തിൽ ആചാരാനുഷ്ഠാനങ്ങളിൽ ജാതീയമായ ഉച്ചനീചത്വങ്ങൾ കണിശമായി പാലിക്കപ്പെട്ടുപോന്നു. അഭിജാതരായ നമ്പ്യാന്മാർ ന്യൂനപക്ഷമായിരുന്നിട്ടും സമൂഹത്തിൽ അധീശത്വം പുലർത്തിയവരായിരുന്നു. ഭൂസ്വത്തിനുടയവരും ഭൂപാലനത്തിന് അവകാശികളും അവരായിരുന്നു. നാല്പാലിക്കു പകരം ഇരുകാലികളായ മനുഷ്യൻെറ കഴുത്തിൽ നുകംവച്ച് നിലമുഴുത മക്രേരി മൂപ്പൻ അക്കാലത്തിൻെറ ഭീതികഥയായി കർഷകത്തൊഴിലാളി മുത്തശ്ശിമാരുടെ ഓർമ്മകളിൽ ഇന്നും നിലനിൽക്കുന്നു.

നായന്മാരിൽ അധികം അഭിജാതർ നമ്പ്യാന്മാർ. നമ്പ്യാന്മാരിൽ കൂടുതൽ കുലമഹിമയുള്ളവർ മാവിലായിയിലെ നമ്പ്യാന്മാർ. മാവിലായിയിലെ നമ്പ്യാന്മാരിൽ കൂടുതൽ ആഭിജാത്യമുള്ളവരോ ആയില്യത്ത് കററിയേരി തറവാട്ടുകാർ. അങ്ങനെയുള്ള ആയില്യത്ത് കററിയേരി തറവാട്ടിൽ ഗോപാലൻ പിറന്നു. അഭിജാതവർഗ്ഗത്തിൻെറ അനീതികൾക്കെതിരേ കലാപം അതേ വർഗ്ഗത്തിൻെറ സന്തതിയിൽ നിന്നുതന്നെ വേണമല്ലോ. അതാണ് ചരിത്രത്തിൻെറ അനിവാര്യത. ചരിത്രത്തിൻെറ അനിവാര്യതയായി എ. കെ. ഗോപാലൻ പെരളശ്ശേരിയിൽ വളന്നു. (എ. കെ. ഗോപാലൻ ആരംഭത്തിൽപ്പോലും എ.കെ. ഗോപാലൻനമ്പ്യാർ ആയിരുന്നിട്ടില്ല.) ആ എ. കെ. ഗോപാലൻ ഇന്നു നാമറിയുന്ന എ. കെ. ജി. യായി.

അദ്ധ്യപകശ്രേഷ്ഠനായി പേരുകേട്ട എ. കെ. ജി. യുടെ അമ്മാവൻ എ. കെ. ശങ്കരൻ നമ്പ്യാർ അന്നത്തെ ദേശീയ പ്രസ്ഥാനത്തിൽ ആകൃഷ്ടനായിരുന്നു. അച്ഛനായ രൈരുനമ്പ്യാരാവട്ടെ തനതായ അർത്ഥത്തിൽത്തന്നെ ഒരു ഗാന്ധിശിഷ്യനായിരുന്നു. (ഗാന്ധിജിയുടെ ഹരിജനോദ്ധാരണപ്രവത്തനത്താൽ പ്രചോദിതനായി സ്വന്തം വീട്ടിൽ പുലയർക്കു സദ്യകൊടുത്ത് കോളിളക്കമുണ്ടാക്കിയ ആളാണ് രൈരുനമ്പ്യാർ.) അവരുടെ പൈതൃകവും പാരമ്പര്യവും സിരകളിൽ കോണ്ടുനടന്ന എ. കെ. ജി. യും ചെറുപ്പത്തിൽത്തന്നെ ദേശീയപ്രസ്ഥാനവാദിയായി. പക്ഷേ, അമ്മാവൻെറയും അച്ഛൻെറയും ദേശീയവാദം ബൂർഷ്വാതാല്പര്യത്തോടുള്ള കൂറുകാണിക്കൽ മാത്രമാണെന്ന് ഗോപാലൻ അധികം വൈകാതെ തിരിച്ചറിഞ്ഞു. അടിസ്ഥാനവർഗ്ഗമായ അദ്ധ്വാനിക്കുന്ന മനുഷ്യൻെറ മോചനം അവൻെറ സംഘടിതശക്തിയിലൂടെ മാത്രമേ സാക്ഷാത്കരിക്കാനാവൂ എന്ന് പി. കൃഷ്ണപിള്ളയുടെ സഖാവായ എ. കെ. ഗോപാലൻ പെട്ടെന്നു മനസ്സിലാക്കി. നിൻെറ രക്തവുമായി സാമ്യമുള്ളവരെ നീ കണ്ടെത്തുക...എ. കെ. ജി. സ്വന്തം രക്തവുമായി സാമ്യമുള്ളവരെ കണ്ടെത്തുകയും തിരിച്ചറിയുകയും സംഘം ചേരുകയും ചെയ്ത കഥ പെരളശ്ശേരിയുടെ കഥയാകുന്നു. അഭിജാത വർഗ്ഗത്തിൻെറ വേരുകൾ ബോധപൂർവ്വം അറുത്തെറിഞ്ഞ എ. കെ. ജി. അധഃകൃതവർഗ്ഗവുമായി പുതിയ രക്തബന്ധം സ്ഥാപിച്ചെടുത്ത കഥ ഒരു കമ്മ്യൂണിസ്ററുകാരൻെറ വേദനാകരമായ പിറവിയുടെ കഥ മാത്രമല്ല. അഭിജാതനും അധഃകൃതനും തമ്മിലുള്ള ഉച്ചനീചത്വബോധം പെരളശ്ശേരിയുടെ മനസ്സിൽനിന്നും പിഴുതെറിഞ്ഞ പരിവർത്തന കഥകൂടിയാകുന്നു. ഇന്നു പെരളശ്ശേരിയിൽ ജാതിബോധത്തിൻെറ നീചമായ നിസ്സാരതകൾ നിലനിൽക്കുന്നില്ല. പകരം വർഗ്ഗബോധത്തിൻെറ ഉന്നതമായ മാനവികതയിലേക്ക് ഈ ഗ്രാമം ഇന്നു വളർന്നിരിക്കുന്നു. നമ്മുടെ നാടിൻെറ സമൂഹജീവിതത്തിൻെറ സമസ്തതലങ്ങളിലും ജാതീയത ഇരുട്ടിലെ മുഖംമൂടിയായി വളർന്നുകൊണ്ടിരിക്കുന്ന വർത്തമാന പരിതോവസ്ഥയിൽ പെരളശ്ശേരിയുടെ ഉദാഹരണം ഒരു നക്ഷത്രമാണ്. ഈ നക്ഷത്രം ആരുടെ പൈതൃകം? എ. കെ. ജി. യുടെ പൈതൃകം എന്നാണെൻെറ ഉത്തരം.

## എ. കെ. ജി. യുടെ പൈതൃകം

സ്വാർത്ഥതയ്ക്കും സ്ഥാനമോഹങ്ങൾക്കും അതീതനായി നിന്ന കലർപ്പില്ലാത്ത കമ്മ്യൂണിസ്ററുകാരനെക്കുറിച്ചുള്ള സങ്കല്പം. പ്രതിരോധവും പ്രത്യാക്രമണവും എന്തെന്നറിഞ്ഞ് പോരാട്ടത്തിൻെറ പാതയിൽ പതറാതെ മുന്നേറാനുള്ള ആഹ്വാനം. പാർലമെൻററി സംവിധാനവുമായി അടുക്കുമ്പോൾ അതിൻെറ അഴുക്കുകളിൽനിന്ന് അകന്നുനിൽക്കാനുള്ള ആർജ്ജവം. ഇതെല്ലാം എ. കെ. ജി. യുടെ പൈതൃകം. കർഷകത്തൊഴിലാളിയും കള്ളുചെത്തുകാരനും പത്രപ്രവർത്തകനും അദ്ധ്യാപകനും ബീഡിത്തൊഴിലാളിയും വിദ്യാർത്ഥിനേതാവും ഈ പൈതൃകത്തിൻെറ പതാകാവാഹകരായി പെരളശ്ശേരിയിൽ ജീവിക്കുന്നു. മുതിർന്ന തലമുറയിൽപ്പെട്ട ദാമുമാഷും കുഞ്ഞിക്കണ്ണൻ വൈദ്യരും പി. അനന്തനും എം. കെ. രാഘവൻമാഷും വി. കെ. രാഘവനും മാത്രമല്ല, യുവതലമുറയിലംഗങ്ങളായ ടി. പി. ഭാസ്കരനും കെ. കെ. നാരായണനും, പി. പി. ഭാസ്കരനും, എ. ബാലകൃഷ്ണനും കെ. രാജനും മാത്രമല്ല, ഇളംതലമുറയുടെ പ്രതിനിധികളായ പി.ശശിയും എം.കെ. മനോഹരനും അശോകൻ ബാവോഡും എല്ലാവരും ഒരേ പൈതൃകത്തിൻെറ ചുകന്ന കൊടിപേറി പടത്തലവൻ പോയ പാതയിലൂടെ മുന്നേറുന്ന കാഴ്ച ഞാൻ കാണുന്നു. (അവസാനിച്ചു)



## ഇന്ത്യയുടെ ഒരു യഥാർത്ഥ നേതാവ്

(5-ാം പേജിൽനിന്നു തുടർച്ച)

കളിൽനിന്നും സംഭാവന സ്വീകരിച്ചുകൊണ്ടു് 700 ടൺ സിമൻറ് അന്തുലെ നൽകി. വിവിധ പേരുകളിൽ പ്രവർത്തിക്കുന്ന റഹേജ എന്ന സ്ഥാപനത്തിനു് ഈവിധത്തിലാണു് സിമൻറ് നൽകിയതു്. ഗംഗാഭവൻ കോ ഓപ്പറേററീവ് ഹൗസിംഗ് സൊസൈററി— 100 ടൺ, ബന്ധു കോ-ഓപ്പറേററീവ് സൊസൈററി – 200 ടൺ, പേരം കോപ്പറേഷൻ— 100 ടൺ, ഓർച്ചാഡ് കോർപ്പറേഷൻ – 75 ടൺ, ക്ലൗഡ്ബ്രീസ് കോർപ്പറേഷൻ—75 ടൺ, ഭഗവാൻ ദാസ്—75 ടൺ, ഡി. എസ്. റഹേജ 75 ടൺ. ഇവരിൽനിന്നു് 14,000 ചാക്കിനു് (700 ടൺ) 5.6 ലക്ഷം രൂപയാണു് ട്രസ്റ്റിനായി അന്തുലെ വാങ്ങിയതു്. രണ്ടു ലക്ഷം രൂപ നൽകിയ ദ മേക്കർ ഗ്രൂപ്പിനു് നാലു കമ്പനികളുടെ പേരിൽ ആയിരം ടണ്ണും, ഒന്നേകാൽ ലക്ഷം രൂപ നൽകിയ ഹീരനന്ദിനി എൻറർപ്രൈസസ്സിനു് 600 ടണ്ണും, ലക്ഷം രൂപ നൽകിയ പന്നലാൽ സിൽക്ക് മിൽസ് പ്രൈവററ് ലിമിററഡിനു് 250 ടണ്ണും, രണ്ടരലക്ഷം രൂപ നൽകിയതിനു് നഹാർ ബിൽഡേഴ്സിനു് 1250 ടണ്ണും സിമൻറ് വിതരണം ചെയ്തപ്പോഴം 143000 പേർ സിമൻറിനുവേണ്ടി പേരും രജിസ്റ്റർ ചെയ്തു് രണ്ടു വർഷമായി കാത്തുകഴിയുകയായിരുന്നു.

ട്രസ്റ്റിനുവേണ്ടി പണംപിരിക്കുന്നതിൽ അധാർമ്മികമായി യാതൊന്നുമില്ലെന്നു് പരസ്യമായി അന്തുലെ പറഞ്ഞിട്ടുണ്ടു്.

"ഞാനെൻെറ ഓഫീസിലിരിക്കുന്നു. ഓരോ ആവശ്യത്തിനായി പലരും എന്നെക്കാണാൻ വരുന്നു. അപ്പോഴം മേശപ്പുറത്തു വച്ചിരിക്കുന്ന ട്രസ്ററു പേപ്പറുകൾ ഞാനവർക്കു നൽകുന്നു. അവരിൽനിന്നും സംഭാവന വാങ്ങുകയും, അവരുടെ ആവശ്യം നിർവ്വഹിച്ചുകൊടുക്കുകയും ചെയ്യുന്നു," അദ്ദേഹം പറഞ്ഞു. പാവപ്പെട്ടവരുടെ അഭ്യുത്ഥാനത്തിനായി ഭൂമിയിൽ അവതരിച്ച ഒരു ദാനശീലനായി സ്വയം വേഷമണിഞ്ഞ, അന്തുലെ ട്രസ്ററുകളിൽ സ്വന്തം ആളുകളെക്കൊണ്ടു നിറയ്ക്കാൻ മറന്നില്ലെന്നതാണു് ഇതിലെല്ലാംവച്ചു രസകരമായ വസ്തുത. ഏഴു ട്രസ്റ്റുകളിൽ അഞ്ചെണ്ണത്തിലും അന്തുലെയുടെ ഭാര്യ നർഗീസ് അംഗമാണു്. കൊങ്കൺ ഉന്നതിമിത്ര മണ്ഡലിലെ മറെറാരംഗം, അന്തുലെയുടെ അമ്മാവൻ സിക്കന്തർ ഫക്കിയും അന്തുലെയുടെ സഹപാഠിയും കെമിക്കൽ എൻജിനീയറുമായ പി. ജെ. മേത്ത, രാഷ്ട്രീയ സുഹൃത്തായ എസ്. പി. കന്തംഗോ, മറെറാരു സുഹൃത്തായ വ്യവസായപ്രമുഖൻ എ എസ്. ഭിസെ, ഇന്ത്യൻ ഹോട്ടൽസ് കമ്പനി ലിമിററഡി(ടാററാഗ്രൂപ്പ്)ലെ എക്സിക്യൂട്ടീവായ അജിത് കേർക്കർ—ട്രസ്റ്റംഗങ്ങളിൽ ചിലർമാത്രമാണിവർ. ഇവർക്കെല്ലാം പുറമെ എല്ലാ ട്രസ്ററുകളുടെയും ചെയർമാൻ ബാരിസ്റ്റർ അന്തുലെയും.

ഇന്ദിരാഗാന്ധിയുടെ നല്ലകാലത്തും ചീത്തക്കാലത്തും കൂടെയുണ്ടായിരുന്ന സഹപ്രവർത്തകൻ എന്ന നിലയ്ക്കാണു് അന്തുലെയ്ക്കു് ഇന്ദിരാകോൺഗ്രസ്സിൻെറ ഉന്നതങ്ങളിൽ സ്വാധീനം ഉറപ്പിക്കാൻ സാധിച്ചതു്. ഈ സ്വാധീനം സ്വന്തം രാഷ്ട്രീയജീവിതത്തിൻെറ ചിറകു മിനുക്കാൻ തന്ത്രപൂർവ്വം ഉപയോഗിച്ചു എന്നതായിരുന്നു അന്തുലെയുടെ നേട്ടം. വി. പി. നായിക്കിൻെറ മന്ത്രിസഭയിൽ അംഗമായിരിക്കുമ്പോഴം ഇൻറർ സ്റ്റേററ് ചെക്ക്പോസ്ററായ വാദ്കാൽനാകയിൽവച്ചു കള്ളക്കടത്തുമായി അന്തുലെയെ പിടിച്ചതു് പഴയ കഥയായിരിക്കാം. മുഖ്യമന്ത്രിയായപ്പോഴം കള്ളക്കടത്തിനുപകരം, അധികാരത്തിൻെറ മാന്ത്രികദണ്ഡുപയോഗിച്ചു പണം പിരിച്ചുവെന്ന വ്യത്യാസമേയുള്ളൂ. ഈ പണപ്പിരിവാകട്ടെ, സ്വന്തം രാഷ്ട്രീയത്തിനു് അടിത്തറയുണ്ടാക്കാനമായിരുന്നു. അതാണു് അന്തുലെയ്ക്കു വിനയായിത്തീർന്നതു്. വ്യവസായ പ്രമുഖരിൽനിന്നും സംഭാവന പിരിക്കുന്നതിനു് കോൺഗ്രസ്സിൻെറ ചരിത്രത്തോളം പഴക്കമുണ്ടു്. 1977-ൽ ദേശീയജീവിതത്തെ നാററിച്ച സോവനീർ അപവാദം (ഒരിക്കലും പ്രസിദ്ധീകരിക്കാത്ത കോൺഗ്രസ് സോവനീറിനുവേണ്ടി ആറുകോടി രൂപയായിരുന്നു പിരിച്ചെടുത്തതു്) അന്തുലെയുടെ പണപ്പിരിവുമായി തട്ടിച്ചുനോക്കുമ്പോഴം എത്ര നിസ്സാരം.

ദേശീയ ജീവിതത്തെയാകെ ദുർഗ്ഗന്ധപൂരിതമാക്കിക്കൊണ്ടു് അന്തുലെയുടെ ട്രസ്റ്റുപിരിവിൻെറ വിശദാംശങ്ങൾ പുറത്തുവന്നപ്പോഴം, അതിൽ അന്തർഭവിച്ച അഴിമതിയെ ന്യായീകരിക്കാനാണു് ഇന്ദിരാകോൺഗ്രസ് ശ്രമിച്ചതു്. പാർലമെൻറിൻെറ ഇരുസഭകളിലും ഈ പ്രശ്നം കൊടുങ്കാററുയർത്തി. പക്ഷേ കുററവാളിയുടെ നേർക്കു് വിരൽചൂണ്ടിയവരെ അംഗബലത്തിൻെറ മുഷ്കിൽ അമർത്തിവയ്ക്കാനാണു് ഭരണകക്ഷിക്കാർ ഉദ്യമിച്ചതു്. നിയന്ത്രിതവസ്തുവായ സിമൻറ് ഇഷ്ടാനുസാരം വിതരണംചെയ്ത അന്തുലെയുടെ നടപടി ലോക്സഭയിൽ ചോദ്യം ചെയ്തപ്പോഴം കേന്ദ്രധനകാര്യമന്ത്രി വെങ്കിട്ടരാമൻ ആ നടപടികളെ ന്യായീകരിച്ചു. ക്രമംവിട്ട് അന്തുലെ യാതൊന്നും പ്രവത്തിച്ചില്ലെന്ന വെങ്കിട്ടരാമൻെറ നിലപാടു്, അന്തുലെക്കെതിരായി ബോംബെ ഹൈക്കോടതി തള്ളിക്കളഞ്ഞിരിക്കുന്നു. മൃണാൾ ഗോറെ, പി. ബി. സാമന്ത് എന്നിവർ ചേർന്നു് സമർപ്പിച്ച റിട്ടിന്മേൽ ബോംബെ ഹൈക്കോടതി ജഡ്ജി ലെൻറിൻ വിധി എഴുതി: ട്രസ്ററുകൾക്കു് സംഭാവന നൽകിയ വൻ കെട്ടിട നിർമ്മാതാക്കൾക്കു് അന്തുലെ അവിഹിതമായി പ്രത്യേക സിമൻറ് ക്വോട്ട അനുവദിച്ചു. സിമൻറു നൽകലും സംഭാവന സ്വീകരിക്കലും തമ്മിലുള്ള ബന്ധം വ്യക്തമായി തെളിഞ്ഞിട്ടുണ്ടു്.

അധികാര ദുർവ്വിനിയോഗത്തിൻെറ ജുഗുപ്സാവഹമായ കഥകൾ അക്കമിട്ടു് നിരത്തിവച്ചപ്പോഴം അവ കഴമ്പില്ലാത്തതാണെന്നു പറഞ്ഞിരുന്ന അന്തുലെയ്ക്കു് മുഖ്യമന്ത്രിപദമൊഴിയാൻ കോടതിവിധി വേണ്ടിവന്നു എന്നിടത്താണു് അധികാരദുരഹങ്കാരത്തിൻെറ വ്യത്യസ്തകളി നാം കാണുന്നതു്. സാങ്കേതികാർത്ഥത്തിൽ റിട്ടു് തള്ളപ്പെട്ടിരുന്നുവെങ്കിലോ? അഴിമതിക്കാരനായ അന്തുലെയ്ക്കു് തൻെറ രാഷ്ട്രീയ വേട്ടതുടരാൻ സാധിക്കുമായിരുന്നു. ജനാധിപത്യത്തെ രക്ഷിക്കാൻ കോടതിക്കു് നിർഭയമായി പ്രവത്തിക്കാനാവാത്ത സാഹചര്യങ്ങൾ നിലവിലിരിക്കെ ജസ്റ്റിസ് ലെൻറിൻ പ്രകടിപ്പിച്ച സ്വാതന്ത്ര്യം ഒരിക്കൽക്കൂടി എല്ലാം നഷ്ടപ്പെട്ടിട്ടില്ല എന്ന വിശ്വാസം നിലനിറുത്തുന്നു.

●

## അവിടെ ആരെങ്കിലും ഉണ്ടോ?

(9-ാം പേജിൽ നിന്നു തുടർച്ച)

പിറവി ബഹ്യസഹായമൊന്നും കൂടാതെയുള്ള ഒരു സംഗതിയാണു്. അജൈവങ്ങളിൽനിന്നും ജൈവംപിറന്നു, അത്രതന്നെ.

ഇനി സ്വല്പം ചുരുക്കിപ്പറയാം. ജീവൻ വേണമെങ്കിൽ ആദ്യം വേണ്ടതു് ന്യൂക്ലെയിക് അമ്ലമാണു്. ആവർത്തനത്തിൻെറ താക്കോൽ ഇതുതന്നെ. അമിനോ ആസിഡ് എന്ന മറെറാരു സുപ്രധാന ഘടകം നിർമ്മിക്കാനുള്ള ആജ്ഞ അടങ്ങുന്നതും ഇതിലാണു്. അവയെ ഒന്നിച്ചു ചേർത്തു് പ്രോട്ടീൻ നിർമ്മിക്കുന്നതും ന്യൂക്ലെയിക് ആസിഡത്രെ. ചുരുക്കിപ്പറഞ്ഞാൽ ജീൻ ഉണ്ടാക്കിയിരിക്കുന്നതു് ഈ ആസിഡുകളാണു്. അതായതു് ജീവൻെറ അടിസ്ഥാനമന്ത്രമത്രേ ന്യൂക്ലെയിക് ആഡിഡ്. മനുഷ്യജീനുകൾ ഡി. എൻ. ഏ. എന്ന ചുരുക്കപ്പേരിലറിയുന്ന ന്യൂക്ലെയിക് ആസിഡിനാൽ നിർമ്മിതമാണു്. സ്വയം പെരുകുന്ന ഡി. എൻ. എ. മോളിക്യൂളുകൾ അഥവാ അവയുടെ സഹോദരിയായ ആർ. എൻ. എ മോളിക്യൂളുകൾ ആയിരുട്ടാവണം ജീവൻെറ ആവിർഭാവം. അമിനോ ആസിഡും പ്രോട്ടീനും കൂടാതെ നിലനിൽക്കാൻ കഴിയുന്ന ജീവകണം ഇതുതന്നെ.

●

## വെള്ളിമാടുകുന്നിൽ ഒഴുകിയ ചോരപ്പുഴ

(11-ാം പേജിൽനിന്നു തുടർച്ച)

വെടിപൊട്ടുന്നതുപോലൊരു ശബ്ദം കേട്ടതായി സമീപവാസികൾ പറയുന്നു. രണ്ടുതവണ ആവർത്തിച്ച ആ ശബ്ദം വെടിയുടേതായിരുന്നുവെന്നു് പിന്നീടുയന്ന നിലവിളികളിൽ നിന്നേ ഊഹിക്കാനായുള്ളൂ. അവർ പാഞ്ഞെത്തുമ്പോഴേക്കും എല്ലാം സംഭവിച്ചു കഴിഞ്ഞിരുന്നു. പൊലീസെത്തിയെന്നറിഞ്ഞതിനുശേഷമാണു് പലരും വീട്ടിൽനിന്നു പുറത്തിറങ്ങാൻതന്നെ ധൈര്യപ്പെട്ടതു്. അബൂബക്കർ ഒരു മനോരോഗിയാണെന്ന വാർത്തയെ അവർ നിഷേധിക്കുന്നു. അങ്ങനെയൊരു വാർത്ത പ്രത്യക്ഷപ്പെട്ടതിൻെറ പേരിൽ ഒരു പത്രപ്രവർത്തകനോടവർ കയർക്കുകപോലുമുണ്ടായി.

# സമ്പൂർണ്ണ ജാതകഗണിതം



3-ാം പതിപ്പ്

ഇതഃപര്യന്തം ഇത്ര വലിയ ഒരു ജ്യോതിഷഗ്രന്ഥം മലയാളത്തിൽ ഉണ്ടായിട്ടില്ല. ജാതകസംബന്ധമായ എല്ലാ ഗണിതസമ്പ്രദായങ്ങളും എളുപ്പം ക്രിയ ചെയ്തു മനസ്സിലാക്കി പരസഹായംകൂടാതെ തൻെറ ജാതകം സ്വയം ഗണിച്ച് ഫലം അറിയുവാൻ കഴിയും. വിശദമായ സ്ത്രീജാതക നിരൂപണവും ഇതിൽ അടങ്ങിയിട്ടുണ്ട്.

*പേജ് 844, വില 32 രൂപ, പോസ്റ്റേജ് 5 രൂപ*

കേരളത്തിലെ എല്ലാ പ്രധാനപുസ്തകശാലകളിലും കിട്ടും ഇല്ലെങ്കിൽ നേരിട്ടെഴുതുക.

**വിദ്യാരംഭം പ്രസ്സ് P. LTD. ആലപ്പുഴ**

---

# INTRODUCING

The New **Surya** SuperDeluxe



100% safe

## THE BEST STOVE AVAILABLE TODAY

**SPARES READILY AVAILABLE**

## HERO METAL CRAFTS

NAGERCOIL. 629001

---

## "വാത്സ്യായനൻെറ കാമശാസ്ത്രം"

(നിങ്ങളുടെ കുടുംബസുഹൃത്ത്)

1. നിങ്ങളുടെ മധുവിധുകാലം നീണ്ടുനില്ക്കുവാൻ!
2. ഒരുകുട്ടി നിങ്ങൾ ആഗ്രഹിക്കുമ്പോൾ മാത്രം!
3. അതു് ആണോ പെണ്ണോ എന്നു് നിങ്ങൾക്കുതന്നെ തീരുമാനിക്കാം!
4. ഭാര്യാഭർത്താക്കന്മാർ പരസ്പരം എങ്ങനെ സഹകരിക്കണം!
5. വന്ധ്യതാ നിവാരണത്തിനും മററുമുള്ള ശാസ്ത്രീയ മാർഗ്ഗങ്ങൾ അടങ്ങിയ "കാമശാസ്ത്രം"

Dr. വാസു B. Sc. M.B.B.S. M.D. യുടെ മലയാള പരിഭാഷ. 1982 മേയ് 30-നു് പ്രസിദ്ധപ്പെടുത്തുന്നു.

ഡെമ്മി 1/8 സൈസ് 800 പേജ് ചിത്രങ്ങൾ സഹിതം

**മുഖവില 95 ക.**

പ്രീ-പബ്ളിക്കേഷൻ സൗജന്യനിരക്ക് 75 ക.

തവണകളായി 80 ക.

(10+15+15+20+20)

ഉടനെ 10 ക. അടച്ച് പേരു് രജിസ്ററർ ചെയ്യുക.

ആദ്യം രജിസ്റ്റർ ചെയ്യുന്ന 2000 പേർക്ക മാത്രം സൗജന്യം

Draft or M. O. To സെക്രട്ടറി, S. N. പബ്ലിക്കേഷൻസ്, മുഹമ്മ 688525, ആലപ്പുഴ.

---

## CURRENT NEWS

### കുട്ടികളും അമ്മമാരും കറൻറ് ബുക്ക്സും പുസ്തകോത്സവവും...

ഉത്സവത്തിനു പോകാൻ കൂടുതൽ താല്പര്യം ആർക്കാണു്?

കുട്ടികൾക്കും സ്ത്രീകൾക്കും. അല്ലെങ്കിൽ സ്ത്രീകൾക്കും കുട്ടികൾക്കും.

പുറപ്പെടുക, ഉടനെ-കറൻറ് ബുക്കിലേക്ക്. തിരുവനന്തപുരം, ആലപ്പുഴ, കോട്ടയം, എറണാകുളം, തൃശ്ശൂർ, കോഴിക്കോട്, തലശ്ശേരി.

കുട്ടികൾക്കവേണ്ട നൂറുനൂറു പുസ്തകങ്ങൾ-മലയാളവും ഇംഗ്ലീഷും.

അതുപോലെതന്നെ സ്ത്രീകൾക്കും.

10 ക.യ്ക്കു് 12.50 ക.യുടെ പുസ്തകം കിട്ടുന്നു. 25 ക.യ്ക്കു 35 ക; 50 ക.യ്ക്കു് 72 ക; 75 ക. യ്ക്കു് 112.50ക; 100 നു 155-ം.

ഇംഗ്ലീഷ് 5 മുതൽ 50 വരെ ശതമാനം കുറച്ചുവാങ്ങാം.

25ക.യ്ക്കു പുസ്തകമെടുത്താൽ സമ്മാനക്കൂപ്പൺ. നറുക്കെടുപ്പും സമ്മാനങ്ങളും കറൻറ് ബുക്സിൻെറ എല്ലാ ശാഖകളിലും.

1-ാം സമ്മാനം—ഉഷാ ടേബിൾഫാൻ

2-ാം സമ്മാനം—ഫിലിപ്സ് ട്രാൻസിസ്റ്റർ റേഡിയോ

3-ാം സമ്മാനം—H. M. T. വാച്ച്.

---




---

**READ**

## RATHNABALA

**CHILDREN'S ILLUSTRATED TAMIL MONTHLY MAGAZINE**

Post Box No. 17

SIVAKASI 626123.

---

എല്ലാവിധ ഔഷധങ്ങൾക്കും പകലും രാത്രിയും സമീപിക്കുക.

**കൃഷ്ണാ മെഡിക്കൽ സ്റ്റോഴ്സ്**

പഴവങ്ങാടി, തിരുവനന്തപുരം.

SKP ഫോൺ: **5454**

---

### 35 M. M. Silent Movie Home Cinema Projector

**Price: Rs.150**



Send M. O. for Rs. 4.30 for sending the detailed Catalogue book for Projector and Film Price List by Registered Post to your address.

Please write only in English.

Manufacturers:-

FILM COMPANY,

(Established Year 1967)

Post Box No. 269, Sivakasi-626123. Tamilnadu.

---

## വിവാഹത്തിനു മുൻപും പിൻപും



ഉണ്ടാവുന്ന എല്ലാ രഹസ്യവ്യാധികളേയും നാഡി തളർച്ച, ബലഹീനത, ധാതുക്ഷയം, മൂത്രാശയ രോഗങ്ങൾ ഇവകളേയും മാററി നവചൈതന്യം ഉണ്ടാക്കുന്നതാണ്. ഇന്നു തന്നെ ഇന്ത്യയിൽ പ്രസിദ്ധപ്പെട്ട ലൈംഗികരോഗവിദഗ്ധൻ Dr.M. S. സർക്കാറിനെ (Govt. Regd.) സമീപിക്കുക. എല്ലാ ദിവസവും ചികിത്സിക്കുന്നു.

**ഡോ: M. S. സർക്കാർ ഡിസ്പെൻസറി**

മണക്കാട് മാർക്കററ്, കോപ്പറേഷൻ നഴ്സറി സ്കൂളിനു പുറകുവശം, കുരുമം റോഡ്, തിരുവനന്തപുരം.

---

## ദാമ്പത്യജീവിതം നിരാശപൂണ്ടവർ



വിവാഹത്തിനു മുൻപും ശേഷവും ലൈംഗിക ബലഹീനത അനുഭവപ്പെട്ട് പല ചികിത്സകളുംചെയ്തു് സുഖപ്രദമാകാതെ നിരാശയിൽ കഴിയുന്നവർ ലൈംഗികരോഗചികിത്സയിൽ വിദഗ്ധരായ Dr. K. O. ജോസ് (Govt. Regd), Dr. B. A. രാജ (Govt. Regd.) എന്നിവരെ നേരിൽ സമീപിച്ചു് നിങ്ങളുടെ ലൈംഗികജീവിതം സുഖകരമാക്കുവിൻ! സ്വപ്നസ്ഖലനം, ശീഘ്രസ്ഖലനം, ശക്തികുറവ്, ലൈംഗികാവയവങ്ങളുടെ വളർച്ചക്കുറവ്, ഉദ്ധാരണമില്ലായ്മ, ലൈംഗികപ്രക്രിയയിൽ കഴിവുകുറവ്, ദാമ്പത്യപരാജയം, സിഫിലിസ്, ഗൊണേറിയ മുതലായ രതിജന്യരോഗങ്ങളേയും ചികിത്സിച്ചു് നിശ്ശേഷം സുഖപ്പെടുത്തി സംതൃപ്തമായ കുടുംബജീവിതം പ്രദാനംചെയ്യുന്നു. എല്ലാ ദിവസവും ചികിത്സിക്കുന്നു.

**മെറീന മെഡിക്കൽ സെൻറർ**

എറണാകുളം സൗത്ത് റെയിൽവേസ്റ്റേഷനു മുൻവശം (മുസ്ലീം പള്ളിക്കു സമീപം), കൊച്ചിൻ-16

---



നിർമ്മലമായ മുഖകാന്തിയ്ക്കു്

## മെഡിമിക്സ്

**ആയുർവ്വേദ ടോയ്‌ലറ്റ് സോപ്പ്**




- മുഖക്കുരു
- ചൊറി
- താരൻ
- ചുണങ്ങു്
- ചുടുകുരുക്കൾ
- കറുപ്പുപാടുകൾ
- ദോബിച്ചൊറി

CHOLAYIL PHARMACEUTICALS

mod

---

സ്ത്രീകൾക്കു്

## ലാവണ്യകല്പം

Licence No. 31/25 D/80

പ്രസവരക്ഷയ്ക്കു് അത്യുത്തമം

സ്രാവരോഗങ്ങൾക്കു ഫലപ്രദം

(പഥ്യമാചരിക്കേണ്ടതില്ല)

ആയുർവ്വേദാചാര്യ—

കെ. കുഞ്ഞുരാമൻ വൈദ്യൻ

(Gold Medalist)

**പൗരസ്ത്യ ഫാർമസി & സേവാസദനം ക്ലിനിക്**

P. O. Perinad (691 601), Quilon

Phone: 2859

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മി. പി. വി.—തലശ്ശേരി

ചോദ്യം:

എന്റെ ഭാര്യയ്ക്ക് നാല്പതുവയസ്സായി. നല്ല ആരോഗ്യമുണ്ട്. ഗർഭധാരണശേഷിയുള്ളതായി പരിശോധനയിൽ മനസ്സിലാക്കി. എനിക്കും കുഴപ്പമില്ല. ഇനിയും ഒരു പിതാവാകാൻ സാധിച്ചിട്ടില്ല. എന്താണിതിനൊരു പരിഹാരം?

ഉത്തരം:

മുപ്പത്തഞ്ച്—മുപ്പത്തിഎട്ടു വയസ്സു കഴിഞ്ഞാൽ ഗർഭോല്പാദനശേഷി വളരെ കുറയുന്നുണ്ട്. എന്നാൽ പലരും നാല്പതിലും അതിനുശേഷവും ഗർഭവതികളാകുന്നുമുണ്ട്. ശാരീരികമായി നല്ല ആരോഗ്യമുള്ളവരെല്ലാം സന്താനോല്പാദനത്തിന് നല്ല ശേഷിയുള്ളവരായിരിക്കണമെന്നില്ല. നേരെ മറിച്ച് ആരോഗ്യം കുറഞ്ഞവർ എന്നു തോന്നുന്ന പലരും സന്താനോല്പാദനത്തിനു വളരെ ശേഷിയുള്ളവരായി കാണുന്നുമുണ്ട്. നാല്പതുവയസ്സുകഴിഞ്ഞു് പ്രസവിക്കുന്ന പലർക്കും ശിശുക്കൾക്ക് ചില പ്രത്യേകതകളുണ്ടാകാൻ അല്പം കൂടുതൽ സാധ്യതയുണ്ട്. താമസംവിനാ നിങ്ങൾ വിദഗ്ധമായ ചികിത്സയ്ക്കു വിധേയമാകേണ്ടതാണ്.

## മിസസ് കെ. ജി.—പന്തളം

ചോദ്യം:

പ്രസവിച്ച് മൂന്നാഴ്ചയായി. കുട്ടിക്കു കൊടുക്കാൻ തീരെ പാലില്ല. എന്തു മരുന്നുകഴിച്ചാൽ പാലുണ്ടാകും?

ഉത്തരം:

ശിശുവിനെക്കൊണ്ടു മുല ഊറിച്ചു പാൽ കുടിപ്പിക്കാൻ ശ്രമിക്കണം. അതാണ് പാൽ ഉല്പാദനത്തിന് ഏററവും നല്ല മാർഗ്ഗം. നല്ല ആഹാരങ്ങൾ കഴിക്കണമെന്നല്ലാതെ, പാൽ ഉല്പാദനത്തിനായി ഫലപ്രദമായ ചികിത്സകൾ ഇല്ലെന്നുള്ളതാണു വസ്തുത.

## മി. ബി. ആർ. പി.—ദുബായ്

ചോദ്യം:

ആറു വർഷത്തോളമായി യു. എ. ഇ—ൽ പണിചെയ്തു ജീവിക്കുന്നവനാണ് ഞാൻ. രണ്ടു വർഷംമുമ്പ് നാട്ടിൽപോയി വിവാഹം കഴിച്ചു. ഒന്നരമാസത്തോളം ഭാര്യയുമായി കഴിഞ്ഞു. പ്രതിരോധനടപടികളൊന്നും എടുക്കാതെ കുട്ടികൾ വേണമെന്ന ആഗ്രഹത്തോടെതന്നെ കഴിഞ്ഞു. ഫലമുണ്ടായില്ല. വീണ്ടും നാട്ടിൽപ്പോയി രണ്ടരമാസം നിന്നു. അടുത്തുള്ള ആശുപത്രിയിലെ ഗൈനക്കോളജിസ്റ്റിനെകണ്ടു. എന്റെ ബീജം പരിശോധിച്ചു. ഭാര്യയ്ക്ക് ഡി. ആൻഡ് സി. എടുത്തു. ഭാര്യയ്ക്കു മറ തെററി 13-ാംദിവസം വീണ്ടും മെൻസസ്സായി. അംഗങ്ങളില്ലാത്ത ഒരു കുടുംബമാണ് ഞങ്ങളുടേതു്. ഒരു സന്താനം അത്യാവശ്യമാണ്. എന്റെ ബീജം പരിശോധിച്ച റിപ്പോർട്ടിൽ P.C.— R.B. C.—CC/ Occasional എന്നു കാണുന്നു. ഇതിൽ വല്ല അപാകതയുമുണ്ടോ? ഇനി നാട്ടിൽ പോകണമെങ്കിൽ ഒന്നരവർഷം കഴിയണം. ഡോക്ടറുടെ മറുപടി പ്രതീക്ഷിക്കുന്നു.

ഉത്തരം:

നാലു മാസം മാത്രം ഒന്നിച്ചു താമസിച്ചിട്ട് അതിനിടയിൽ ഗർഭധാരണം നടന്നില്ലെങ്കിൽ കുണ്ഠിതപ്പെടാൻ കാര്യമില്ല. സാധാരണഗതിയിൽ ഒരുവർഷം തുടരെ ഒന്നിച്ചു താമസിച്ചിട്ടും ഗർഭധാരണം നടന്നില്ലെങ്കിലാണു ചികിത്സയ്ക്കു വിധേയമാകേണ്ടതു്. എന്നാൽ ഇപ്പോഴുള്ള നിങ്ങളുടെ ഭയവും ആകാംക്ഷയും ഗർഭധാരണത്തിനു തടസ്സമായി ഭവിക്കാൻ സാദ്ധ്യതയുണ്ട്. റിപ്പോർട്ടിൽ എഴുതിയിരിക്കുന്നതു ശരിയല്ല. ഏകദേശം ഒരു വർഷമെങ്കിലും കഴിയുന്നിടത്തോളം തുടർച്ചയായി ഒരുമിച്ചു ജീവിക്കാൻ ശ്രമിക്കണം. അതിനുശേഷവും ഗർഭധാരണം നടന്നില്ലെങ്കിൽ ചികിത്സയ്ക്കു വിധേയമാകണം. വിവാഹാനന്തരം ദമ്പതികളിൽ തൊണ്ണൂറു ശതമാനവും ഒരുവർഷത്തിനകം ഗർഭധാരണം നടക്കുന്നതായിട്ടാണു കാണുന്നതു്. അതിനാൽ കുറച്ചുനാൾകൂടി സമാധാനമായി കഴിയുന്നതായിരിക്കും നല്ലതു്.

## മിസസ് കെ. ആർ.—മദ്രാസ്

ചോദ്യം:

പതിനാറും പതിന്നാലും പ്രായമുള്ള രണ്ടു കുട്ടികളുടെ അമ്മയാണ് ഞാൻ. 48 വയസ്സായി എനിക്ക്. ഒന്നും രണ്ടും മാസം വൈകിയാണ് ആർത്തവമുണ്ടാകുന്നതു്. ഗർഭനിരോധന മാർഗ്ഗങ്ങൾ ഉപയോഗിക്കുന്നുണ്ട്. ഇതൊന്നുമില്ലെങ്കിൽ ഇനിയും ഗർഭധാരണം നടക്കുമോ?

ഉത്തരം:

ആർത്തവം നിൽക്കുന്നതു പലർക്കും ഇങ്ങനെയാണ്. നാല്പത്തിയെട്ടു വയസ്സായ നിങ്ങൾക്ക് ഗർഭധാരണത്തിനുള്ള സാധ്യത വളരെ കുറവായിരിക്കുമെന്നല്ലാതെ, ഗർഭധാരണത്തിനുള്ള സാദ്ധ്യത ഇല്ലെന്നു പറയാനാവില്ല.

## മി. കെ. യു. കെ.—ഗുണ്ടൂർ

ചോദ്യം:

ഞാൻ 26 വയസ്സുള്ള ഒരു യുവാവാണ്. ഒരു മാസം മുമ്പ് ഒരു സ്ത്രീയുമായി ശാരീരികമായി ബന്ധപ്പെട്ടു. കുറച്ചു ദിവസങ്ങൾക്കുശേഷം ലിംഗാഗ്രത്തിൽ തൊലിക്കുവശം നേരിയ തോതിൽ വ്രണങ്ങളുണ്ടായി. ഒരു ഡോക്ടറുടെ നിർദ്ദേശത്തിൽ Miniegeline Cap-ഉം Kenkomb Ointment-ഉം ഉപയോഗിച്ചു. അതിനുശേഷം VDRL, ടെസ്റ്റിൽ നെഗററീവ് ആയിരുന്നു. ഇപ്പോഴും ലിംഗാഗ്രത്തിൽ infection ഉണ്ടാകാറുണ്ട്. അവിടം നല്ല പൊറിച്ചിലും. താങ്കളുടെ ഉപദേശങ്ങൾ പ്രതീക്ഷിക്കുന്നു.

ഉത്തരം:

നിങ്ങൾ ഗുഹ്യരോഗവിഭാഗത്തിൽ വൈദഗ്ദ്ധ്യം സിദ്ധിച്ചിട്ടുള്ള ഒരു ഡോക്ടറെ സമീപിച്ച് വേണ്ട നിർദ്ദേശങ്ങൾ സ്വീകരിക്കണം.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd . Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234